(1975-77)?

Kesari Varshikapadippu



നാടകം

# വൈരുദ്ധ്യങ്ങൾ

(കോന്നിയൂർ ആർ. നരേന്ദ്രനാഥ്)

രംഗം — ഒന്ന്

[ഗ്രാമാന്തരീക്ഷത്തിലെ ശബ്ദങ്ങൾ. അകലെ കോഴി കൂകുന്നുണ്ട്. കാക്കകളുടെ കരച്ചിലിന്റെ ശബ്ദങ്ങൾ. നായുടെ കുര. പക്ഷികളുടെ കൂജനങ്ങൾ തുടങ്ങിയവയും മർമ്മരങ്ങളും കലർന്ന ശബ്ദങ്ങളും പതിഞ്ഞ് അന്തരീക്ഷത്തിലുണ്ട്.]

പെൺകുട്ടി: ചെറുക്കാ! പടിയിൽനിന്ന് മാറാനാ പറഞ്ഞെ! എനിക്കങ്ങോട്ടുപോണം.

ആൺകുട്ടി: ഓഹോ! പോണോ?

പെൺ: ഞാനെത്രനേരമായി വന്നിട്ട്! ഈറനുമുടുത്ത് ഇവിടെ നിന്നു കളിക്കാൻ എനിക്കുനേരമില്ല!

ആൺ: (നിസ്സാരമായി) ങ്ങാഹാ! ഒട്ടുംനേരമില്ലേ? എന്താ ഇത്രവല്യജോലി? (മൂളിപ്പാട്ടുപാടാൻ ശ്രമിക്കുന്നു.)

പെൺ: (ദേഷ്യത്തോടെ) ദേണ്ടേ! എന്നോടുകളിച്ചാലുണ്ടല്ലൊ! (ശാസനാസ്വരത്തിൽ) വേഗംമാറിക്കോ!

ആൺ: (ലഘുവായി) പെണ്ണേ! നീയേതാ? കുളിക്കാൻ പോയിട്ടു വരുവാന്നോ?

പെൺ: (കോപിച്ച്) ദേണ്ടേ! എന്നോടുകളിച്ചാൽ....

ആൺ: (കളിയാക്കുന്നമട്ടിൽ) നീ മിടുക്കി ആണല്ലോടി! ഈ തുണിയെല്ലാം നീ നനച്ചതാന്നോ? ഒരു കെട്ടുണ്ടല്ലോ! (ചിരിക്കുന്നു)

പെൺ: (അസഹ്യമായി) അറിഞ്ഞേയൊക്കോ? ഓ! ഒരാളുവന്നിരിക്കുന്നു!

ആൺ: (കളിയാക്കി) അറിഞ്ഞാൽ കൊള്ളാം! അറിഞ്ഞില്ലേലും ഒന്നുമില്ല.

പെൺ: ചെറുക്കാ! അങ്ങോട്ടുമാറുന്നോ? പടിയിൽ നിന്ന്.

ആൺ: മാറിയില്ലേൽ നീ എന്തോചെയ്യും പെണ്ണേ? അല്ല! എന്തോചെയ്യും?

പെൺ: (കോപിച്ച്) എന്നെ പെണ്ണേന്നു വിളിച്ചാലുണ്ടല്ലൊ! ങ്ങാ!

ആൺ: പിന്നെ? കൊച്ചമ്മേന്നുവിളിക്കണോ? ചെറടാ പെണ്ണിന്റെ പൊണ്ണത്തം നോക്കണേ! (ചൂളംവിളിച്ചുകൊണ്ടിരിക്കുന്നു)

പെൺ: (അസഹ്യമായി) ഞാനിപ്പോ വിളിച്ചുപറേം!

ആൺ: (ചിരിച്ചിട്ട്) ആരെയാ വിളിക്കുന്നേ? ദൈവത്തിനെയോ?

പെൺ: ചെറുക്കാ! ഏറെക്കളിക്കരുത്! കേട്ടോ?

ആൺ: എന്നെ ചെറുക്കാന്നു വിളിക്കാൻ നിനക്ക് ആരു് അധികാരം തന്നെടീ?

പെൺ: നനഞ്ഞതുണിയുമുടുത്ത് എത്രനേരമായിട്ടിവിടെ നില്ക്കുവാ ഞാൻ?

ആൺ: അയ്യോ പാവം!

പെൺ: പടിയിൽനിന്ന മാറുന്നോ? എനിക്കങ്ങോട്ട പോണം.

ആൺ: ഇല്ലെങ്കിൽ........?

പെൺ: മാറാനാ പറഞ്ഞെ?

ആൺ: ഓഹോ! അതാണൊ പറഞ്ഞെ? (ചിരി)

പാറോതി: എന്തോന്നാ കുഞ്ഞുങ്ങളെ ഇവിടെ........ കീരീം പാമ്പും പോലെ....(ചിരിക്കുന്നു) അല്ല! ഈറനുടുത്തോണ്ടാണോ കാർത്ത്യായനിക്കുഞ്ഞിങ്ങനെ നില്ക്കുന്നെ!....വേഗംപോയി തുണി മാററിയില്ലെങ്കിൽ ....പനിയോ....

കാർത്ത്യായനി: (ഗത്യന്തരമില്ലാത്തമട്ടിൽ) എനിക്കങ്ങോട്ടുപോണേൽ....ഈ ചെറുക്കൻ പടിയിൽ നിന്നു മാറാതൊക്കുമോ?

പാറോതി: നേരലൊ? പെങ്കുട്ടിക്കു് വഴികൊടുത്തില്ലെങ്കി പോകാനൊക്കുമോ? എന്താ ഗോപിക്കുഞ്ഞേ?....

ഗോപി: പാറോതിയവരു് പറഞ്ഞതുകൊണ്ടു് ഞാൻ മാറിക്കൊടുക്കാം. ഈ പെണ്ണിന്റെ മട്ടും ഭാവവും കണ്ടാൽ....

പാറോതി: (ചിരിച്ചു്) അതൊന്നും സാരമില്ല. ഗോപിക്കുഞ്ഞു് മാറിക്കൊടുത്താട്ടെ!

ഗോപി: ഞാൻ പോയേക്കാമേ! എനിക്കെന്നാ! പക്ഷെ....പാറോത്യാരെ....ഇവളു് വല്യആളെന്നാ ഭാവം!

കാർത്ത്യാ: ദേണ്ടെ?....

പാറോതി: ങ്ഹ! ഒന്നും പറേണ്ടാ!....ഗോപിക്കുഞ്ഞു് പോയല്ലൊ?....കാർത്ത്യായനിക്കുഞ്ഞു് തന്നെയാണോ കുളിക്കാൻപോയതു്?....

കാർത്ത്യാ: അല്ല. അമ്മേമൊണ്ടായിരുന്നു.....

പാറോതി: ദാ! നോക്യാട്ടെ! ഗോപിക്കുഞ്ഞിന്റെ പോക്കു്! മഠത്തോംപിള്ളയദ്ദ്യേത്തിന്റെ കുസൃതിയൊക്കെയുണ്ടു്, മോനും! വിത്തുഗുണം പത്തുഗുണം!....ങ്ഹാ! കുഞ്ഞുവരുന്നെങ്കി....വന്നാട്ടെ! ഞാനും അങ്ങോട്ടുതന്നെയാ! വീട്ടിലേക്കു്....ദാ! അമ്പലത്തിലെ കൊടിമരം മുറിച്ചുകൊണ്ടുപോകുന്ന ബഹളമാ കേക്കുന്നെ....(അകലെ ചെണ്ടമേളവും ആളുകളുടെ ആരവവും) അമ്പലത്തിൽ ചെറപ്പു് തുടങ്ങുന്നതു് ഇന്നല്യോ? കരക്കാരൊക്കെ കൂടീട്ടൊണ്ടു്....വൈകുന്നേരം കെട്ടുകാഴ്ചയും....കഥകളീമൊക്കെ തുടങ്ങും....പോകണം....എന്നാവന്നാട്ടെ! നമുക്കു് വീട്ടിലേക്കു് നടക്കാം....

(അകലെ ആളുകളുടെ ആരവവും, ചെണ്ടമേളവും പ്രകടമായിത്തീരുന്നു. ക്രമേണ അതു് ശമിക്കുന്നു,)

## രംഗം—രണ്ടു്

(പട്ടിയുടെ കുര തുടരെ കേൾക്കുന്നു.)

റാഹേൽ: എന്തോന്നാ പട്ടീ! നീയിങ്ങനെ കെടന്നു കുരയ്ക്കുന്നെ? മിണ്ടാതിരിക്കരുതോ? രാവിലെ തീററീം കഴിഞ്ഞു് തൊടങ്ങീരിക്കുവാ! ചെവിതല കേൾക്കേണ്ടാ!

(കാൽപ്പെരുമാററം) ആശാൻ: ഞാനാ ആശാൻ! അല്ല! പിള്ളേച്ചനോ അല്ല! ഞാൻ കരുതി പട്ടി വെറുതെ കെടന്ന് കൊരയ്ക്കുവാന്നു്! ഒരു കാക്ക വടക്കേപ്പൊറത്തേക്കു പറന്നുവന്നാ അതു തൊടങ്ങും കൊരയ്ക്കാൻ. ഒരു വണ്ണാത്തിപ്പുള്ള പേരേലെങ്ങാനും വന്നു പററിയാൽ, നാലു നാഴികനേരത്തേക്കു് ഇവിടാർക്കും ചെവി കേൾക്കാനൊക്കത്തില്ല, പട്ടിയുടെ കൊരകൊണ്ടു് ഒരു ജന്തുവിനും ഇവിടെ വരാനൊക്കത്തില്ല. അതല്യോ പിള്ളേച്ചൻ വന്നപ്പോഴും കൊര തൊടങ്ങിയെ! അതിന്റെ കൊര നിക്കണമെങ്കിൽ ആരെങ്കിലും രണ്ടു തൊഴി കൊടുക്കണം. പിള്ളേച്ചനൊന്നു വിളിച്ചു പറയരുതാരുന്നോ? (ചിരിക്കുന്നു)

ആശാൻ: (ശ്രദ്ധിക്കാതെ ചിരിച്ചിട്ടു്) ങ്ഹേ! റാഹേലു പെമ്പിളേടെ അണേൽ പല്ലൊന്നു കൊറഞ്ഞിട്ടൊണ്ടോ? പല്ലും വീണു തൊടങ്ങിയോ?

റാ: എന്നാ പിള്ളേച്ചാ! കിന്നാരത്തിനു വന്നിരിക്കുവാന്നോ?

ആ: ഇത്ര ചെറുപ്പത്തിലേ അണപ്പല്ലു വീഴുമോ?

റാ: (ചിരിച്ചിട്ടു്) അല്ല! അപ്പോ ഞാൻ ചെറുപ്പമാന്നു പിള്ളേച്ചൻ സമ്മതിച്ചോ ?

ആ: പിന്നല്ലാതെ, വയസ്സായോ? എന്നാലും പല്ലു്....

റാ: അതു പറയാൻ തൊടങ്ങിയാ കൊറച്ചൊണ്ടു്. ഇപ്പോഴെങ്ങും പോയതല്ല ഈ പല്ലു്!
കൊറച്ചു നാളു മുമ്പാ! എന്റെ മാപ്പ്ളയാ കാരണക്കാരൻ. (ചിരിക്കുന്നു)

ആ: ആണോ? (ചിരി)

റാ: അങ്ങേരു് ഇപ്പോഴൊക്കെ പാവത്താനെപ്പോലെ നടക്കുന്നെങ്കിലും ആളു വീരനാ!

ആ: ആണോ? ചെരടാ!

റാ: പിന്നെ! ആർക്കും വിശ്വസിക്കാനൊക്കത്തില്ല പക്ഷേ നേരാ!

ആ: (ചിരിക്കുന്നു)

റാ: ചിരിക്കണ്ടാ! ഞാമ്പറഞ്ഞെ ഒള്ളതാ! ആർക്കും വിശ്വസിക്കാനൊക്കത്തില്ല ഈ ആണുങ്ങളെ!....

ആ: ഓഹോ! (ചിരിക്കുന്നു)

റാ: പിള്ളേച്ചന്റെ കാര്യംതന്നെ എടുത്താട്ടെ! രണ്ടു പെമ്പ്രന്നോമ്മാരെ കൊണ്ടു കളഞ്ഞില്യോ? ഞാമ്പറേന്നെ നേരല്യോ?

ആ: പിന്നെ....?

റാ: ആ പെണ്ണുങ്ങളോടു ചോദിച്ചാ, പിള്ളേച്ചനെക്കുറിച്ചെന്താരിക്കും പറേന്നെ? അതുപോലെയാ എന്റെ മാപ്പ്ളേടെ കാര്യവും! അതു് പെണ്ണുങ്ങടെ കുററമാണോ?....അല്ല. ആണ്ണോ?

(കോഴികളുടെ ശബ്ദം)

പട്ടീ! കോഴിയുടെ പുറകെ പായാനും തൊടങ്ങിയോ ?

ആ: ആട്ടെ! റാഹേലു പെമ്പിളേ....

റ: ശാസ്താവിന്റെ പെമ്പ്രന്നോരുടെ ഒരനിയത്തി കൊറച്ചുനാളിവിടെയൊണ്ടാരുന്നു. ഒരു എന്ഥ്യാനിപ്പെണ്ണു്! കണ്ണുമെഴുതി, കാണുന്നോരോടൊക്കെ കേറിച്ചെന്നു വർത്തമാനം പറഞ്ഞോണ്ടു ആടിനടക്കുന്ന ഒരധികപ്രസംഗി. ഹും!

ആ: ഓഹോ!....പെണ്ണോ?....

റാ: എന്റെ മാപ്പ്ളക്കു് അവളെ കണ്ടൊരു മയക്കം! അവളുടെ പെറകെ നടക്കാനും തൊടങ്ങി. ങ്ഹാ! റാഹേലിനെ പററിക്കാനൊക്കത്തില്ല. ഞാൻ കാര്യം അറിഞ്ഞു. ഒരു ദെവസം ഓലിക്ക വെച്ചു് ഞാനെന്റെ തനിനിറം കൊറച്ചു കാണിച്ചു അവളെ! അല്ലേ! പെണ്ണും കെട്ടി പിള്ളേരും രണ്ടുമൂന്നായ ഒരാമ്പ്രന്നോനെ ആവാഹിച്ചെടുക്കാൻ മടിയില്ലാത്തോളെ എന്തോന്നു ചെയ്യണം! പിള്ളേച്ചൻതന്നെ പറ!

ആ: (ചിരി)

റാ: അന്നു രാത്രീലു് മാപ്പ്ള വീട്ടീവന്നതു് മൊഖോം വീർപ്പിച്ചോണ്ടാ! എനിക്കു് കാര്യം മനസ്സിലായി. ഞാനത്ര മണ്ടീമൊന്നുമല്ല! പറഞ്ഞുപറഞ്ഞു വർത്തമാനമങ്ങു മൂത്തു. തന്നത്താനടിച്ചു് ഞാൻ കൊറെ കരഞ്ഞു. അതു കണ്ടപ്പോ അതിയാൻ—'തന്നത്താനടിക്കണ്ടാടീ! ദാ! പിടിച്ചോ!'—എന്നു പറഞ്ഞു് തന്നു ചെള്ളയ്ക്കു് ഒന്നു്. രണ്ടുമൂന്നു ദെവസം കഴിഞ്ഞപ്പോ—ദാ കിടക്കുന്നു അണപ്പല്ലു്! (ചിരി) പക്ഷേ മാപ്പ്ളേടെ മയക്കവും അതോടെ മാറി!.... (ചിരി) പല്ലുപോയാലെന്നതാ! മാപ്പ്ളയെ എനിക്കു തിരിച്ചുകിട്ടിയാല്യോ? (ചിരി)

ആ: ആ പെണ്ണിപ്പോഴെവിടാ റാഹേലേ?

റാ: എന്താ പിള്ളേച്ചനു്....?

ആ: അല്ല അതൊന്നുമല്ല!
റാ: എങ്ങാണ്ടത്തുകാരനൊരുത്തൻ കൊണ്ടുപോയി! എച്ചിൽതീനികൾ! അവനാണേൽ അതിൻെറ കതയൊക്കെ അറിയാവുന്നതാ! എന്നിട്ടും ഈ എച്ചിലെന്തിനാ അവൻ ഏററത്? ........ആണുങ്ങളായ ആണുങ്ങളെയൊന്നും വിശ്വസിക്കാൻ കൊള്ളത്തില്ല. അതാ സത്യം!....
ആ: ശരി!........ഞാനിങ്ങോട്ടു വന്നത് തോമ്മായൊണ്ടോന്നു തിരക്കാനാ? വരുമ്പോ തോമ്മായെ വല്യകോയിക്കലെ മാതവൻപിള്ളയദ്ദേഹം കാണണമെന്നു പറഞ്ഞു. അങ്ങോട്ടു പറഞ്ഞയക്കണം. എന്തൊക്കെയോ കൃഷിപ്പണിക്കാര്യം പറയാനാന്നാ തോന്നുന്നെ. ഞാമ്പോകട്ടെ! മറക്കല്ലെ!
റാ: ഇല്ല പിള്ളേച്ചാ!....

(നടന്നുപോകുന്ന ശബ്ദം)

## രംഗം—മൂന്ന്

[വെള്ളമൊഴുകുന്ന ശബ്ദം. വെള്ളത്തിൽ മുങ്ങികുളിക്കുന്ന ശബ്ദപശ്ചാത്തലം. തുണി അലക്കുന്നതിൻെറയും ഒച്ചകേൾക്കാം.]

ശങ്കരൻകുട്ടി: (സ്വാഗതമെന്ന മാതിരി) എത്ര നേരമാണ് ആററുകടവിൽ കാത്തിരിക്കാൻ കഴിയുക.... (പടിയിറങ്ങുന്ന ശബ്ദം. കൈകൊണ്ട് വെള്ളം കോരുന്നതും കവിളിൽ ഒഴിക്കുന്നതും കുലുക്കുഴിയുന്നതും പ്രകടമാകുന്നു. കാർക്കിച്ച് വെള്ളത്തിൽ തുപ്പുന്നതും മററും.) കാത്തിരിപ്പിനുമില്ലെ ഒരതിര്.
പാറുക്കുട്ടി: (വെള്ളത്തിൽനിന്നു മുങ്ങിയുയരുന്ന ശബ്ദം) ഓ! ഇങ്ങിറങ്ങിവന്നോ?....(ലഘുവായ ചിരി.)
ശ: (സ്നേഹമസൃണമായി) എന്താ? നാണിച്ചുപോയോ?....(വെള്ളം കലക്കുന്ന പ്രതീതി.)
പാറു: പെണ്ണുങ്ങൾ കുളിക്കുന്നേടത്ത്.... ആററുകടവിൽ ഇറങ്ങാൻ....നാണമില്ലേ? (വെള്ളം തുപ്പുന്ന പ്രതീതിയും വെള്ളമിളകുന്ന ശബ്ദവും.)
ശ: എത്രനേരമെന്നു കരുതിയാ കാത്തിരിക്കുന്നത്?
പാറു: ഓ! അത്രയ്ക്കു സഹികെട്ടോ?
ശ: നീരാട്ടം നിർത്താറായില്ലേ?
പാറു: ആററിൽ കുളിക്കാൻ സമയപരിധി ആരും നിശ്ചയിച്ചിട്ടില്ലി.
ശ: (ചിരി) ഓഹോ!
പാറു: (മുങ്ങുന്നതിൻെറയും ഉയരുന്നതിൻെറയും ശബ്ദം) അങ്ങോട്ടൊന്ന് ഒഴിഞ്ഞുനില്ക്കുമോ?
ശ: ഞാൻ ഇവിടെയില്ലെന്നു വിചാരിച്ചോളു!
പാറു: ഈ തക്കംനോക്കി എന്തിനാ എഴുന്നെള്ളിയെ?
ശ: ഞാൻ കുളിക്കാൻ വന്നതാ. ഇന്ന് ഞങ്ങടെ ചിറപ്പാണ് അമ്പലത്തിൽ.... (കളിയാക്കുന്നമട്ടിൽ) സമയം നോക്കി വന്നതൊന്നുമല്ല.
പാറു: വല്ലവരും കണ്ടാൽ....കുറച്ചിലാ....
ശ: ആർക്കു? എനിക്കോ....
പാറു: രണ്ടുപേർക്കും?....
ശ: കുറച്ചിൽ ഇല്ലാതാക്കാൻ ഒരു വഴിയുണ്ട്....
പാറു: (കലമ്പി) അങ്ങോട്ടൊന്നു മാറൂ!....
ശ: മാറിയേക്കാം. പക്ഷെ എന്നും മാറിനില്ക്കാൻ ഇടയാകാതിരുന്നാൽ....
പാറു: (കുണുങ്ങിച്ചിരിച്ച്) എന്തൊക്കെയാ പറയുന്നെ?
ശ: പറയാനുള്ളതു മാത്രം....ആട്ടെ! നാണുപ്പിള്ളച്ചേട്ടൻ ക്ലബ്ബിലേക്കു പോയോ?
പാറു: അതറിഞ്ഞിട്ടെന്തുവേണം?
ശ: കാര്യമുണ്ട്....പാറുക്കുട്ടീ!... അവിടെവന്ന് ഞാൻ പറയാം....വീട്ടിൽവന്ന്....! നാണുപിള്ളച്ചേട്ടൻ പോയോ?
പാറു: അതെന്തിനാ അറിയുന്നേ ?
ശ: അറിയണം....എനിക്കു പലതും പറയാനുണ്ട്....



ആകാശവാണിയുടെ കോഴിക്കോട്ട് നിലയം ഡയറക്ടരാണ് ശ്രീ. നരേന്ദ്രനാഥ്.

(ദീർഘനിശ്വാസം).... പാറുക്കുട്ടിയോട് മാത്രമായിട്ട്....
പാറു; വേണ്ടാ!....(വെള്ളത്തിൽ മുങ്ങുന്ന ശബ്ദം.)
ശ: കളിയല്ല. കാര്യമാണ്....
പാറു: തണുത്തു മരവിച്ചു.... അങ്ങോട്ടൊന്നു മാറുമോ? കോച്ചുന്നു....!
ശ: മാറാം....
പാറു: വേഗമാട്ടെ! വല്ലവരും വരുംമുമ്പ് എനിക്ക്..
ശ: പാറുക്കുട്ടീ! എന്നോട്....
പാറു: ശെടാ! കുളിച്ചുകയറാനും സമ്മതിക്കില്ലേ?
ശ: സമ്മതിക്കാം....
പാറു: എന്നാൽ വേഗമാകട്ടെ!....
ശ: അമ്പലത്തിലേക്കു പോകുന്നതിനു മുമ്പ് ഞാൻ അതു വഴി വരും....
പാറു: വേണ്ടാ!....എനിക്കൊന്നും അറിയില്ല....
ശ: എന്താ നിൻെറ മുഖം മങ്ങുന്നെ?
പാറു: ഭയംകൊണ്ട്....
ശ: ശരിയാണ്........ഭാവിയെക്കുറിച്ച് ചിന്തിക്കുമ്പോൾ....ഹൃദയം ഭയാശങ്കക്കു വിധേയമാകുന്നത് സ്വാഭാവികമാണ്....പാറുക്കുട്ടീ
പാറു: എനിക്കൊന്നും പറയാനില്ല....
ശ: നിൻെറ തീരുമാനമറിഞ്ഞാൽ, ഞാൻ കാത്തുകാത്ത് കഴിഞ്ഞുകൂടാം....എത്രകാലം വേണമെങ്കിലും.
പാറു: എന്നെ....എനിക്കുതന്നെ അറിഞ്ഞുകൂടാ....
ശ: എന്നെ ഇഷ്ടമല്ലേ?
പാറു: (നിശ്ശബ്ദം)
ശ: നിനക്കു സമ്മതമാണോ?
പാറു: എൻെറ സമ്മതം....! എനിക്കറിയില്ല....!
ശ: എന്നാൽ....എന്നാൽ....പാറുക്കുട്ടീ.... ഇതു് സമ്മതത്തിൻെറ ലക്ഷണമല്ലേ?
പാറു: വേണ്ടാ....! എന്നോടൊന്നും പറയരുത്....
ശ: പിന്നാരോട് പറയണം?....
പാറു: എനിക്കറിഞ്ഞുകൂടാ....ഞാൻ പോകട്ടെ....!

ശ: പൊയ്യോളൂ....! ഞാൻ കാത്തു കാത്ത് കഴിഞ്ഞുകൂടും....നമ്മളൊന്നിക്കുന്ന കാലംവരെ....!
പാറു: (ദീർഘനിശ്വാസം)....
ശ: പാറുക്കുട്ടീ....! (ആത്മഗതം പോലെ).... അവൻ പോയി....പാറുക്കുട്ടീ! നിനക്കുവേണ്ടി ഞാൻ കാത്തിരിക്കും....

[അകലെ ക്ഷേത്രത്തിൽ ശംഖൊലി മുഴങ്ങുന്നു.... തുടർന്ന് പഞ്ചവാദ്യത്തിന്റെ മേളങ്ങളും.... പ്രതിധ്വനിക്കുന്നു.]

## രംഗം—നാല്

[പതിഞ്ഞമട്ടിൽ ജനസംസാരം. അകലെ ഇടയ്ക്കാവായനയുടെ പ്രതിധ്വനി.... ഭക്തജനങ്ങളും ക്ഷേത്രപ്രദക്ഷിണം നടത്തുമ്പോളുണ്ടാകുന്ന വിഭിന്ന ശബ്ദങ്ങളും....]

എന്തിനിങ്ങോട്ടുപോന്നു ജാനകി തന്നെ ബ്ബലാ—
ലെന്തിനു വെടിഞ്ഞു നീ രാക്ഷസരവളേയും........

തുടങ്ങിയ ഭാഗംതൊട്ട് രാമായണപാരായണം നടന്നുകൊണ്ടിരിക്കുന്ന പശ്ചാത്തലം.]

പാറോതി: വാ മോളെ! പാറോതിയവരുടെ മടിയിൽ വന്നിരുന്നോ, എത്രപേരു്, എന്റെ മടിയിലിരുന്നിട്ടുണ്ട്.'........
ഗോമതി: ചെല്ലമോളെ.... ചെന്നിരുന്നോ പാറോതിയവരുടെ അടുത്ത്....ഗൗരിച്ചേച്ചിയെ കാണാൻ എനിക്ക് ഇതുവരെ പോവാനൊത്തില്ല.
പാറോ: നിങ്ങളു രണ്ടാളും എങ്ങിനെ വളന്നവരാ! അതൊക്കെ പണ്ടത്തെക്കാലം! (ദീർഘനിശ്വാസം.) എന്റെ പ്രായമെത്തേണ്ട എത്രപേരുണ്ടായിരിക്കേണ്ടതാ ഇവിടെ, ഈ നാട്ടിൻപുറത്ത്! അവരൊക്കെ ഭാഗ്യം ചെയ്തവരു്! കഷ്ടപ്പാടൊന്നും അറിയാത്തവരു്! ഇതാ ഞാങ്കണ്ടില്ല്യോ ഇപ്പോഴും തടി പോലെ....നരകിക്കാനൊള്ളതൊക്കെ....ന ര കി ക്കാതൊക്കുമോ? കഷ്ടപ്പാടൊള്ളതിനെ മനുഷ്യർക്കും വേണ്ടാ, ദൈവത്തിനതിലും വേണ്ടാ?....''
ഗോ: കോയിക്കലേത്തെ ഗൗരിച്ചേച്ചിക്ക് എങ്ങിനെയുണ്ട് പാറോതിയവരെ?
പാറോ: കഴിഞ്ഞ ബൊതനാഴ്ചയോ വ്യാഴാഴ്ചയോ.... ഞാനവിടെ പോയിരുന്നു കുഞ്ഞേ! ആ കട്ടിലിന്റടുത്ത് ഞാൻ ചെന്നു നിന്നപ്പോ....എന്റെ ഗോമതി കുഞ്ഞേ....അതുപറായാമ്മേലാ!....(മൂക്കു പിഴിയുന്ന ശബ്ദം.) എന്നെ കണ്ടപ്പോ ഗൗരിക്കുഞ്ഞ് കുടുകുടാന്ന് കണ്ണീരൊലിപ്പിച്ചു. ''പാറോതീ''— എന്നൊരു വിളി! അതുകേട്ടപ്പോ എന്റെ ചങ്കുപൊട്ടിപ്പോയെന്നു തോന്നി....(ഗൽഗദം) ഞാൻ കട്ടിലിലിരുന്നു തല തലോടി....മഹാലക്ഷ്മിയെ പ്പോലെയിരുന്ന തങ്കക്കുടമായിരുന്നേ!....അതിനിങ്ങനെ വന്നല്ലോ! ആ കെടപ്പ് നോക്കിനില്ക്കാനൊക്കത്തില്ല. മൊഖം വെളറി കണ്ണു താണ്, പല്ലും എല്ലും മാത്രമുണ്ട്. തളർവാതം....ഈ ദൈവങ്ങളുക്കും അറിയത്തില്ലല്ലോ നല്ലതിനേം ചീത്തേം!.... ങ്ങാ! വരുന്നതൊക്കെ വരും! അല്ലാണ്ടെന്നാ? (രാമായണ പാരായണം വ്യക്തമാകുന്നു. ആൾക്കൂട്ടത്തിലെ ശബ്ദങ്ങളും അമ്പലത്തിലെ ഇതര സംഭവങ്ങളുടെ പ്രതിധ്വനികളും കേൾക്കാറാകുന്നു.)

## രംഗം — അഞ്ച്

[സാധാരണ നാട്ടിൻപുറത്തെ ശബ്ദപശ്ചാത്തലം.]

നാണുപിള്ള: അല്ലേ! ആരാ ഈ കേറിവരുന്നെ? ശങ്കരൻകുട്ടിയെ കണ്ടിട്ടു ദിവസമെത്രയായി, എന്താ ഇവിടെങ്ങുമില്ല്യോ? അതോ ഇങ്ങോട്ടൊള്ള വഴിയൊക്കെ മറന്നോ? (സ്വഗതംപോലെ) എന്റെ കാലിന്റെ മുട്ടും കൊഴയും എന്തുനക്കേടിലാ! കൊറച്ചു മുക്കുട്ടു പുരട്ടാമെന്നു കരുതി. ദാ, ഇവിടെ ഇരുന്നേ!....(തടുക്ക് ഇടുന്ന ശബ്ദം.) മുട്ടിനും കൊഴക്കും നീരുകൊണ്ടിട്ടുണ്ട്. തുമ്പോങ്കാരൻ വൈദ്യൻ കൊടുത്തയച്ച മുക്കൂട്ടാ!....
ശങ്കരൻ: ആകാശത്തൊക്കെ കാറുകൊണ്ടിട്ടുണ്ട്. വാതക്കാർക്ക്....
നാ: ശരിയാ ശങ്കരൻകുട്ടി! കിഴക്ക് കാറുകൊണ്ടാമതി ....എന്റെ മേലാസകലം വേ ദ ന തൊടങ്ങാൻ (ചിരി)
ശ: ഓ! നാണുപിള്ളച്ചേട്ടനു് അത്രവലിയ വാതക്കുറൊന്നുമില്ല.....
നാ: (ചിരിച്ച്.) ങ്ങാ!....വയസ്സായില്ല്യോ? അമ്പതു കഴിഞ്ഞു ദീനമൊന്നും വരരുതെന്നു പറഞ്ഞാലൊക്കുമോ?
ശ: നമ്മുടെ ചേരിക്കലെ താമസക്കാരൻ തോമ്മാമാപ്പിളയൊണ്ടോയെന്നു തിരക്കിയിറങ്ങിയതാ ഞാൻ.
നാ: തോമ്മായിന്നു ഓമല്ലൂക്ക് പോകുമെന്നായിന്നലെ കണ്ടപ്പോ പറഞ്ഞെ....!
ശ: അയാടെ വീട്ടിൽ ചെന്നപ്പോഴാ ഞാനതറിഞ്ഞെ!
നാ: (രഹസ്യമെന്നപോലെ) തോമ്മായുടെ ചേട്ടന്റെ മൂത്ത പെണ്ണിനെ കെട്ടിച്ചയക്കാനൊരാലോചനയൊണ്ട്, അതിനോ മറേറാ പോയതാ!....
ശ: റാഹേലുപെമ്പിള അതു പറഞ്ഞു. തിരിച്ചു നടക്കുമ്പോൾ, ഞാൻ കരുതി ഇവിടെ നാണുപിള്ളച്ചേട്ടനെ കണ്ടിട്ടു പൊയ്ക്കളയാമെന്ന്.
നാ: കല്യാണക്കാര്യം പറഞ്ഞപ്പോഴാ മറെറാരു കാര്യം ഓർമ്മിച്ചെ! (വിഷയംമാററി) ദാ! ഒന്നു മുറുക്കുന്നോ? (പാക്ക് കഷണിക്കുന്ന ശബ്ദം. അടക്കിയ സ്വരത്തിൽ) എന്റെ മോള് പാറുക്കുട്ടിയിവിടെങ്ങാനുമുണ്ടോ....? ഇല്ല! അവള് വെള്ളംകോരാൻ കിണററിൻകര പോയെന്നാ തോന്നുന്നെ!

(മുറുക്കാൻ വായിലിട്ടു ചവച്ചുകൊണ്ട് സംസാരിക്കുന്ന പ്രതീതി.) മററാരുമറിയരുത്.... തുമ്പോങ്കാരൻ വൈദ്യന്റെ കാര്യം പറഞ്ഞില്ലെ? അയാള് മാസത്തി മൂന്നുവട്ടമെങ്കിലും ഇവിടെ വരുന്നതെന്തിനാന്നറിയാമോ? (കുസൃതിച്ചിരിയോടെ) എന്റെ വാതക്കാലുനോക്കാനൊന്നുമല്ല!

ശ: അയാള പിന്നെന്തിനാ വരുന്നെ?

നാ: ങ്ങാ! പറയാം! (അടക്കിരഹസ്യം പറയുന്ന മട്ടിൽ) എന്റെ പാറുക്കുട്ടിയെ അയാളുടെ മോനെക്കൊണ്ട്....കല്യാണം കഴിപ്പിക്കണം....!

ശ: ഓഹോ!....

നാ: സ്വത്തും സൗകര്യോം ഉള്ളവനാ വൈദ്യൻ. വൈദ്യംകൊണ്ട് നല്ലോണം നേടിയിട്ടൊണ്ട്. പിന്നെ, കുടുംബസൊത്തും കുറെക്കാണും! എന്നാലും. ഞാൻ.... ഇതുവരെയൊന്നുമങ്ങ് തീട്ടമായി പറഞ്ഞിട്ടില്ല.

ശ: ഇല്ലേ?....

നാ: അങ്ങനങ്ങു വിട്ടുപറയാമോ? എനിക്കാണെങ്കി അവളല്ലേയുള്ളു.... എല്ലാമായിട്ട്....

ശ: ങ്ഹും!

നാ; പിന്നെ സൊത്തിലൊന്നും എനിക്കത്ര കൊതിയുമില്ല. സൊത്തൊള്ളോരു ചെയ്യുന്ന കൊള്ളരുതായ്മകറം കൊറെ കണ്ടിട്ടുള്ളവനാ ഞാൻ! അതുകൊണ്ട്....സൊത്തൊന്നും നോക്കുന്നില്ല....

ശ: (താല്പര്യമില്ലാത്ത തരത്തിൽ) എല്ലാം നോക്കണം! എങ്കിലും ആളിനാണ്, അത്ഥത്തെക്കാറം പ്രാധാന്യം....

നാ: വൈദ്യന്റെ മോനാണെങ്കി, കൊറച്ചൊരു അധികപ്രസംഗിയാന്നാ കേട്ടത്! വൈദ്യനുണ്ടാകുന്ന മൊതല് ദീപാളികുളിക്കുമോയെന്തോ?

ശ: ഓഹോ! സാധാരണ അങ്ങനൊക്കെ സംഭവിക്കാം.

നാ: കള്ള കുടിക്കുമെന്നുംവരെ പറേന്ന കേട്ടു.... നല്ല പെങ്കൊച്ചിന്റെ കൂടെ കെട്ടിയാൽ....അവൻ നന്നായിക്കൊള്ളുമെന്നാ വൈദ്യന്റെ ലാക്ക്....

ശ: കാക്കയ്ക്കും തൻകുഞ്ഞ് പൊൻകുഞ്ഞ് എന്നല്ലേ!

നാ: (ചിരി) അതെ! എല്ലാമറിഞ്ഞോണ്ട് പാവം പിടിച്ച എന്റെ മോളെ പാറുക്കുട്ടിയെ പറഞ്ഞയക്കുന്നതു ശരിയാണോയെന്നാ എന്റെ ചിന്ത! (ആലോചിച്ച്) അവക്കാണേൽ....പ്രയേം....പത്തിരുപത്തിരണ്ടായി. എന്നും എന്നും എന്റെ നോട്ടോം വാക്കും അവളനുസരിക്കുമെന്നു കരുതാനൊക്കുമോ

ശ: നേരാണ്....

നാ: നാട്ടിലാണെങ്കി പൂവാലന്മാരു് മണം പിടിച്ച് നടക്കുവാ! പെണ്ണുങ്ങടെ കാര്യമല്യോ!........ ഞാൻ ലോകം കൊറെ കണ്ടുകഴിഞ്ഞവനാ!.... (ദീർഘനിശ്വാസം)

ശ: പ്രതീക്ഷിക്കുന്നതല്ലല്ലോ ചേട്ടാ ജീവിതത്തിൽ കണ്ടുകിട്ടുന്നത്.

നാ: നേരാ കുഞ്ഞെ!....എന്റെ ജീവിതം എന്നെ അതു പഠിപ്പിച്ചതാണ്.... പഴയ കാലമൊക്കെ ഓമ്മിക്കുമ്പോ....എന്റെ സുമതിയെക്കുറിച്ച്.... ഓമ്മിക്കാത്ത ദിവസമില്ല. (ഗൽഗദം) സുഖമല്ലാതെ ഞാനക്കാലത്ത് ഒന്നുമറിഞ്ഞിട്ടില്ല....എന്നാൽ ദൈവം അത് തുടരാൻ അനുവദിച്ചില്ല. എന്തിനാ ഞാനിതൊക്കെ ശങ്കരൻകുട്ടിയോടു പറേന്നെ?....

ശ: പറയണം ചേട്ടാ!....ജീവിതത്തെ മുഖത്തോടുമുഖം കണ്ടവരല്ലേ! നിങ്ങളൊക്കെ!....

നാ: അതെ! എന്റെ അനുഭവത്തിന്റെ ഭാരമൊന്നു കുറയ്ക്കാൻ, അത്താണി തേടിയലയുമ്പോഴം, ഇതു കേഠക്കാനെങ്കിലും ഒരാളെ കിട്ടുന്നത് അപൂവ്വമാണ്....ഏതെല്ലാം അമ്പലങ്ങളിൽ കേറിയിറങ്ങി, വഴിപാടുകറം എത്രയാ ഞാനും എന്റെ

# ★ എന്റെ ശകുന്തള ★

പി. സി. വിദ്യാർത്ഥി

ആശ്രമോപാന്തത്തിലെ പൂച്ചെടിക്കിടാങ്ങളെ—
യാരുണ്ടുമുലയൂട്ടാനെന്റെ നീ ശകുന്തളേ!
പെററമ്മ ചുരത്തുന്ന മുലയുണ്ണുവാൻ ഭാഗ്യം—
കിട്ടാത്ത നിനക്കിതു യോഗ്യമാണല്ലോ ഭദ്രേ.

പെററപ്പോഴ് തന്നെ നിന്നെ വെടിഞ്ഞ മാതാവിനെ—
പ്പററിനീ വല്ലപ്പോഴും വല്ലതുമോക്കാറുണ്ടോ?
സർഗ്ഗബോധത്തിലല്ല കാമത്തിന്നുദ്വേഗത്താൽ
നിൻ പിതാവായിത്തീർന്നോൻ താപസൻ വിശ്വാമിത്രൻ
കുഞ്ഞിളം കാലും കയ്യും കുടഞ്ഞുകരയും നിൻ
പൊന്നൊളിപ്പൂമെയ്യ് കണ്ടുമറെറാരു തപോധനൻ
തൻമകളായി നിന്നെ വളർത്തി കാരുണ്യത്താൽ
ബ്രഹ്മചര്യത്തിൽതന്നെ വൈരാഗ്യം വരിച്ചവൻ
ലൌകികസ്നേഹത്തിന്റെ വിശ്വജേതസ്സാംമന്ത്രം
കൌതുകാൽ നിനക്കോതിപ്പഠിപ്പിക്കയും ചെയ്തു

ഗൌതമിമുത്തശ്ശിക്കു നീ പ്രിയങ്കരിയല്ലോ
ഗാർഹസ്ഥ്യ ധർമ്മം നിന്നെയുപദേശിക്കാറില്ലേ?
അനസൂയയും പ്രിയംവദയും നിന്നോടോപ്പ—
മുയിരന്നുയിരായി വർത്തിക്കുന്നില്ലേയിന്നും?
എങ്ങുനീ താലോലിക്കുംമാൻപൈതൽ ദീർഘാപാംഗൻ
എങ്ങുനിന്നരുമയാം വനജ്യോത്സ്നികാറാണി?
കുസൃതിക്കാരൻ ശാർങ്ഗരവനങ്ങില്ലേ; നിന്നെ
വികൃതിചൊല്ലീട്ടയാൾ കളിയാക്കീടാറില്ലേ?
അമ്മിഞ്ഞ നുണയുവാൻ കിണ്ണയും നിനക്കന്നൊ—
രമ്മയായ് നിൻപൂവായിൽ രണ്ടിററു വെള്ളംതന്ന—
ശകുന്തപ്പറവകളാശ്രമാംബരത്തിൽ വ—
ന്നശങ്കം നിന്നെക്കാണ്മാൻ കൊതിക്കാറുണ്ടാവില്ലേ!
ഇക്കഥയെല്ലാമിന്നു നീ മറന്നുവോ, നിന്റെ—
വല്ക്കലപ്പുടവയും താരണിച്ചികുരവും,
താരുണ്യപ്പൊലിമയും താമരക്കളങ്ങളും
തോഴിമാർ കളിവാക്കുമൊക്കെയും സ്വപ്നംതാനോ!

'താരണിച്ചികുരം', ഞാൻ വെറുതേ പറഞ്ഞുപോയ്
ആശയുണ്ടായാലും നീ പുവറുക്കാറില്ലല്ലോ!

ഇളം പൂച്ചെടികൾക്കും മാനിന്നും മരത്തിന്നും
തെളിനീർ കൊടുക്കാതെ നീ കുടിക്കാറില്ലല്ലോ!
തെന്നലേററൊരു കൊച്ചുതളിരോ പൂവോ താഴെ—
ത്തെന്നിവീണാൽ നിന്നുള്ളം വേദനിക്കാറുണ്ടല്ലോ!
ഇന്നലെ മൊട്ടായവയിന്നിതൾ വിടർത്തുമ്പോൾ
സുന്ദരീ നിനക്കുള്ളിലുത്സവപ്പുളപ്പല്ലോ!

എങ്ങുനീ ശകുന്തളേ,യിപ്പഴംകഥകേട്ടാൽ
ഒന്നുമേയോർമ്മിക്കുവാൻ നിന്നെക്കൊണ്ടാവില്ലല്ലോ!
മോതിരം കൈമാറുവാൻ ശപഥംപറയുവാൻ,
ഗാന്ധർവ്വച്ചരടിന്മേലുൾപ്പൂക്കൾ ബന്ധിക്കുവാൻ,
ഹാ, ശകുന്തളേ നമ്മൾ കണ്ടതില്ലല്ലോ തമ്മിൽ
നീയിന്നും പ്രകൃതിതൻ ഗർഭത്തിലല്ലോ വത്സേ!

കാററണിത്തുമേഘങ്ങളായിരം കൈകൾനീട്ടി—
യാററിലും കിണററിലുമമൃതം നിറയ്ക്കുമ്പോൾ
മിന്നൽ പൊന്നണിത്തേരിൽ സഞ്ചരിച്ചുകൊണ്ടേതോ
സുന്ദരസ്മൃതിപോൽ നീ യാരെയോ തേടുന്നുണ്ടാം.
ജലബിന്ദുവായ് വനസ്പതിയിൽ ലയിച്ചുനീ
തളിരായിലയായി സുമമായ് ഫലമായി;
ഒരുനാളൊരുപുമാനുണ്ണു മാഹാരംതന്നിൽ
സരസം കലർന്നു നീ രക്തമജ്ജയിൽ ചേരാം
അങ്ങനെ പുരുഷന്റെ വീര്യമായുറഞ്ഞു നീ
മംഗളേയുടൽകൊൾവാൻ തപംചെയ്യുകയാവാം.

ദ്വിതീയാശ്രമം ചേർന്ന മതിമാനൊരു രാവിൽ
കുതുകം കലന്നോളാമിണയെപ്പുണരുമ്പോൾ;
ഇളകിച്ചാഞ്ചാടി നീ യൊഴുകിച്ചെല്ലാം മെല്ലെ—
യിളമാൻമിഴിയാളാം വധുവിന്നുദരത്തിൽ
പിന്നീടു കാലംവന്നാൽ മറെറാരു പൂമ്പാററപോൽ
മന്നിന്റെ മാറിൽവന്നു പറന്നുകളിക്കാം നീ
അന്നുനാം തമ്മിൽ കാണുമമലേ,ശകുന്തളേ—
യിന്നുനീയെന്നുൾപ്പൂവിൻമണമായ് മാത്രം നിൽപ്പൂ!



---

സുമതീം നടത്തിയതു്....അതിന്റെ ഫലമായിട്ടാ എന്റെ മോളെ പാറുക്കുട്ടിയെ, സുമതി പ്രസവിച്ചെ!....
(ദീർഘനിശ്വാസം) എന്നിട്ട് നാലാം ദിവസം, ആ ചോരക്കുഞ്ഞിനെ എന്റെ കയ്യിലേല്പിച്ചിട്ട് അവൾ (ഗൽഗദം) അവൾ പോയി....തുവെള്ളപ്പുടവയുടുത്തു്, വെള്ള റൌക്കയിട്ട്, ചുരുളൊട്ടുമില്ലാത്ത നെടുനീളൻ തലമുടി, പിന്നിൽ അററം കെട്ടി....മൂക്കിച്ചുവപ്പിച്ചു, ചോരച്ചുണ്ടിൽ പുഞ്ചിരി പ്രസരിപ്പിച്ചുനില്ക്കുന്ന, എന്റെ സുമതി....അവളുടെ ചിത്രം....എന്നും ഞാൻ ഓർമ്മിക്കും....എന്നെന്നേക്കുമായി അവൾ വിട്ടുപോയി.... (കണ്ഠം ഇടറി,) സുമതീ....ഞാനും ഒരിക്കൽ നിന്റടുത്തെത്തും....

ശ: അതൊക്കെ പോകട്ടെ നാണുപിള്ളച്ചേട്ടാ!....

നാ: (മൂക്കു പിഴിയുന്ന ശബ്ദം) പോയതൊക്കെപ്പോയി! ആ ചോരക്കുഞ്ഞിനെ കരുതി ഞാൻ ജീവിച്ചു....പിന്നെയൊരു കല്യാണവും കഴിച്ചു....അതോടെ എന്റെ അധോഗതി തുടങ്ങി. രണ്ടാം ഭാര്യ!....നന്ദികെട്ട ശവം! അവളൊരു താടകയായിരുന്നു. താടക!.... അയലത്തെ ഒരുത്തനുമായുള്ള അവളുടെ ബന്ധം അറിഞ്ഞപ്പോൾ....എന്റെ ഉഗ്രരൂപം ഞാൻ കാണിച്ചു....അടുത്ത രാത്രിയിൽ, കാമുകനുമൊത്തു് അവൾ ഒളിച്ചോടി....ഞാൻ തിരിച്ചു കൊണ്ടുവരാൻ കൊതിച്ചില്ല!....പക്ഷേ നാട്ടിൽ എനിക്കു് എന്റെ കുഞ്ഞുമൊത്തു കഴിയാൻ വയ്യാതായി....വസ്തുക്കളെല്ലാം

പാട്ടം കൊടുത്തിട്ട്, ഞാൻ അവിടം വിട്ട് ഇവിടെ വന്നു....

ശ: ചേട്ടൻ ഇവിടെ വന്നത് എനിക്ക് നല്ലയോർമ്മയുണ്ട്. അന്ന് എനിക്ക് പതിനേഴ വയസ്സുണ്ട്.

നാ: മാധവൻപിള്ളയുടെ നിർബ്ബന്ധംകൊണ്ടാണ് ഞാനിവിടെ സ്ഥിരതാമസമാക്കിയത്. സ്നേഹമുള്ളവർ ഇനിയും ബാക്കിയുണ്ടെന്ന് ഞാൻ കണ്ടു.... (കാൽപ്പെരുമാററം.) അതാരാ! മോള് പാറുക്കുട്ടിയാണോ ?

ശ: അതെ ചേട്ടാ....പാറുക്കുട്ടി വെള്ളവുമായി മുററത്തുകൂടെ പോയതാ!

നാ: (ചിരിച്ചു) ആളുകളെ വല്ലോം കണ്ടാ, അവാംക്ക വല്ലാത്ത നാണമാ!....എന്റെ സുമതീടെ തത്സ്വരൂപമാ!....പൊന്നുമോാം....

ശ; നാണുപിള്ളചേട്ടൻ വീട്ടിലോട്ടൊന്ന് വരണം. ചേട്ടൻ എന്നെ പറഞ്ഞയച്ചതു് അതിനാണ്.

നാണു; മാതോംപിള്ളയെ കണ്ടിട്ടും നാളുനാലഞ്ചായി. വല്ലതും പറയാനുണ്ടെന്ന്....?

ശ; കാണും. എനിക്ക് നിശ്ചയമില്ല.

നാണു: അങ്ങോട്ടൊക്കെ വരണമെന്ന് നിനച്ചിരിക്കയായിരുന്നു. പാറുക്കുട്ടിയുടെ കാര്യവും ഒന്നു പറയണം—ആ തുമ്പോങ്കാരൻ വൈദ്യന്റെ നിർബ്ബന്ധത്തെപററി....പിന്നെ ഗൗരിക്ക് എങ്ങനെയുണ്ട്?

ശ: അതുപോലെ, പഴയസ്ഥിതിതന്നെ.

നാണു; ഒരു പിഴിച്ചിലുനടത്തിയാൽ നടക്കാൻ പററിയേക്കുമെന്നാ തുമ്പോങ്കാരൻ വൈദ്യന്റെ പക്ഷം.... എന്തോ! എല്ലാം ദൈവനിശ്ചയം!....

ശ: ഞാൻ ഇപ്പോാം ഇാങ്ങട്ടെ! ചേട്ടാ!

നാ: തുമ്പോങ്കാരൻ വൈദ്യന്റെ കാര്യം പറേമ്പോ ശങ്കരൻകുട്ടിക്കെന്താ ഒരു വല്ലായ്മ?

ശ: ഒരു വല്ലായ്മയുമില്ല....

നാ: അയാളെ അത്ര എളുപ്പം ഇഷ്ടപ്പെടാൻ പററുകേലആക്കും....നിനക്ക് വല്യതിറുതിയാണെങ്കിൽ....

ശ: ഞാൻ വേഗം ചെല്ലാമെന്നു പറഞ്ഞിട്ടാ ഇങ്ങോട്ടു പോന്നേ. എന്നാൽ....ഞാൻ....

നാ: മോളെ! പാറുക്കുട്ടീ! ശങ്കരൻകുട്ടിയിറങ്ങുന്നേ! അല്ലേ! (ചിരി) മോളെ നീ അവിടെ ഒളിച്ചു കതകിനുപിറകിൽ നില്ക്കുകയായിരുന്നോ?....(ചിരി)

(നടന്നകലുന്നശബ്ദം)

## രംഗം—ആറ്

മാധവൻപിള്ള: (സ്വഗതംപോലെ) ആരാ! കയറിവരുന്നെ? ഗോമതിയോ? കൂടെ, ങാ! മകളാണ് കാത്ത്യായനി....(വിളിക്കുന്നമട്ടിൽ)....വാടീ! കുഞ്ഞെ!....ഇങ്ങോട്ടുവാ!....

ഗോമതി: (അടക്കിയസ്വരത്തിൽ) ചെല്ലെടീ; അടുത്തേക്ക്. മാധവൻപിള്ളയദ്ദേഹമല്ല്യോ ?

മാ: മോളെ! നിന്റെ അമ്മാവൻ ഉണ്ടോ വീട്ടിൽ?....

കാ: (മിണ്ടുന്നില്ല)

മാ: നീ മിണ്ടത്തില്ല്യോ?

കാ: (നിശ്ശബ്ദം)

മാ മിണ്ടാപ്രാണിയാണോ നീ?....എന്റെ മോനെ വിളിക്കാം....നിങ്ങളു കൂട്ടുകാരാന്നോ?....എന്താ തലയാട്ടുന്നെ? അല്ലേ?....

കാ: ങും!....

മാ: എടാ ഗോപീ!....ഗോപിയേ?....

ഗോപി: എന്തോ!....

മാ: ഇങ്ങോട്ടുവാ മോനെ! അതാ! വരുന്നു!....അവനെ നീ അറിയത്തില്ലേ?....നിങ്ങാം രണ്ടുപേരും ഈ അശോകത്തണലിൽ ഇരുന്ന് കളിക്കിൻ....ഞാൻ ഇപ്പോാം വന്നേക്കാം....(നടന്നുമറയുന്ന ശബ്ദം)

ഗോ: (സ്നേഹത്തോടെ) അശോകപ്പൂ നിനക്കിഷ്ടാണോ പെണ്ണേ?....

കാ: പെണ്ണേന്ന് എന്നെ വിളിക്കരുത്. പറഞ്ഞേക്കാം.

ഗോ; നിൻെറ പേരെന്താ?....

കാ: കാർത്ത്യായനീന്ന്.

ഗോ: കാർത്ത്യായനിക്ക് അശോകപൂക്കരം ഇഷ്ടവാണോ?

കാ: ങ്ഠാ!....

ഗോ: എന്നാൽ....ഞാൻ ഒടിച്ചുതരാം....

കാ: അന്ന് പടിയിലിരുന്ന് വഴിമുടക്കിയത്....?

ഗോ: നീയതുമറന്നിട്ടില്ല അല്ല്യോ....? നിനക്ക് അരിയുണ്ടയിഷ്ടവാണോ?....

കാ; ങ്ഠാ!....

ഗോ: അശോകപ്പൂവിനേക്കാളിഷ്ടവാണോ?....

കാ: രണ്ടുമിഷ്ടമാ!....

ഗോ: കൊതിച്ചി!....(ചിരിച്ച്) എന്നാ വാ! നമുക്ക് അമ്മകിടക്കുന്നമുറിയിലേക്കുപോകാം....

(കമ്പ് ഒടിക്കുന്ന ശബ്ദം!....ഇലകരം ഇളകുന്ന ശബ്ദം) ദാ!....ഈ പൂങ്കുലകരം കയ്യിൽവച്ചോ!.. വാ! നമുക്ക് നടക്കാം....(നടക്കുന്ന ഒച്ച)

ഗോമതി: ഗൗരിച്ചേച്ചീ ഇവളെ ഓക്കുന്നോ?....ഈ കട്ടിലിനടുത്തു നില്ക്കുന്ന ഈ കൊച്ചിനെ?....

ഗൌരി: ങ്ഹേ!......ഗോമതിയോ? വന്നതുനന്നായി. (ഗൽഗദം)....

ഗോപി: അമ്മയെന്തിനാകരേണെ?....ങ്ഹെ?

ഗൗരി: ഒന്നുമില്ല മോനേ!....

ഗോപി: ഞാൻ കണ്ണീരുതുടക്കാം!....അമ്മ ഇനീം കരയല്ലേ....

ഗൗ: ഇല്ലമോനെ!....ഈ കിടപ്പീൽ....തളന്ന് എത്ര നാളായി....

ഗോ; ചേച്ചി....എല്ലാം....മാറും....

ഗൗ; മാറും....(ഗൽഗദം)എന്നു മാറാൻ ഈ തളർവാതം? (ദീഘനിശ്വാസം.) ഗോമതി പെററുകിടക്കുമ്പോരം....പൂങ്കോയിക്കൽ ഞാൻ വന്ന് ഇവളെ കണ്ടതാ!....എത്രനേരം അവളെ മടിയിലെടുത്തു വച്ചു കളിപ്പിച്ചതാ....(ഗൽഗദം)

ഗോ: അമ്മ പിന്നേം കരയുകയാണോ?

ഗൗ: (ഗൽഗദത്തോടെ)അല്ലമോനെ! ഞാ:നറിയാതെ കണ്ണുനിറഞ്ഞതാ!....മോളെ! കാർത്ത്യായനീ'.... ഇങ്ങുവാ എൻെറ അടുത്ത്!....

ഗോ: അടുത്തുചെല്ല മോളെ!....

ഗൗ: ഇവിടിരി!....ഞാനൊന്നു കാണട്ടെ നിന്നെ!.... കണ്ണീരിലൂടെയാണെങ്കിലും....നല്ലതുപോലെ കാണട്ടെ!....ങ്ഠാ! അമ്മേടെ തത്സ്വരൂപം! ആ മൂക്കും പുരികോം....ആ തലമുടിയും....!ഗോപീ! നീ അവരംക്കെന്തുകൊടുത്തു?....

ഗോ: അശോകപ്പൂവും....അരിയുണ്ടേം!....,

ഗൗ: അറസ്സുകത്ത് പൂവൻപഴം കാണും. എടുത്തുകൊടുക്ക്....

മാ: നിങ്ങരം കുട്ടികരം അങ്ങോട്ടുപോയിൻ!....

ഗോ: വാ! കാർത്ത്യായനീ....പോകാം....

മാ: ഇലഞ്ഞിത്തണലിൽ വത്തമാനം പറഞ്ഞ് കളിക്കിൻ! കേട്ടോ!....

ഗോ: പോകാമച്ഛാ!....(നടക്കുന്നശബ്ദം.)

ഗൗ; ഗോമതിയും നന്നാ ചടച്ചുപോയി'....എന്താ?.

ഗോ: ഒന്നുമില്ല ചേച്ചീ!.... എല്ലാവക്കുമില്ലേ ദുഃഖം!.

ഗൗ: . നിനക്കെന്താ ദുഃഖം?....ഞാനിങ്ങനെ എല്ലാവക്കും ഭാരമായി, ശവംപോലെ ഈ കട്ടിലിൽ.... ഇങ്ങനെ ജീവിക്കുന്നതെന്തിനാ?....സ്നേഹമുള്ളോക്ക് നിത്യഭാരമായി....(വേദന ദ്യോതിപ്പിക്കുന്ന ചിരി.)

മാ· ഈ മുറിയിൽ ആരെങ്കിലു· വന്നാൽ ഗൗരിയിങ്ങനെ പറഞ്ഞുതുടങ്ങും....ഞാൻ പോയേക്കാം (ഗൽഗദം.) നിങ്ങരം സംസാരിച്ചുകൊണ്ടിരിക്കു! ഞാനങ്ങോട്ടു പൂമുഖത്തേക്ക് പോകാം....(നടക്കുന്ന ശബ്ദം)

ഗൗ: പാവം മനുഷ്യൻ!....അദ്ദേഹത്തിന് എന്തുവേദനയാണൊന്നുണ്ടാകുന്നെ?....ഈ കിടപ്പിലും എന്നോടെന്തൊരുസ്നേഹമാ!.... ദാ പോയതു കണ്ടോ? കണ്ണീരുതുടച്ചുകൊണ്ട്....(ഗൽഗദം)....കണ്ണീരു ഇവിടെ തീരുന്നകാലമുണ്ടാകുമോ?..ഇത്ര സ്നേഹമുള്ള ഒരു മനുഷ്യനെ ഞാങ്കണ്ടിട്ടില്ല ഗോമതീ!.... ലോകം എത്രനല്ലതാ!....സ്നേഹത്തിനു പകരംകൊടുക്കാൻ....എനിക്കു വേദനയേയുള്ളു....അല്ലാതൊന്നിനുമീ കിടിപ്പിൽ എനിക്കു കഴിവില്ല!.... ഞാൻ കിടപ്പായപ്പോഴാണ് മനുഷ്യരുടെ സ്നേഹത്തിൻെറ ആഴം കാണുന്നത്....(വേദനിച്ച്)ഞാൻ എന്തുചെയ്തിട്ടാ ഗോമതീ എന്നെ നിങ്ങളൊക്കെ സ്നേഹിക്കുന്നെ?''

ഗോ: (ദുഃഖം മുററിയമട്ടിൽ) ചേച്ചീ!....

ഗൗ: പറയൂ! എന്തിനെന്നെ നിങ്ങരം സ്നേഹിക്കുന്നു?.

ഗോ (വിവശയായി) ചേച്ചീ....

ഗൗ: ഇല്ല! ഞാൻ (ഗൽഗദം) നിങ്ങളെ വിഷമിപ്പിക്കുകയില്ല....എന്നാലും ഇവിടെ ഈ കിടപ്പിൽകിടന്ന്, പുരയുടെ തട്ടുമാത്രം നോക്കികൊണ്ട് ഞാൻ ചിന്തിച്ചുപോകും!....ഈ ലോകം എത്ര സുന്ദരമാണ്. ഇതിലെ മനുഷ്യർ എത്രനല്ലവരാണ്..

ഗോ: എല്ലാവക്കുമുണ്ടുചേച്ചീ!.... ദുഃഖം....ദുഃഖത്തിൽ എല്ലാവരും സമന്മാരാണ്....മനുഷ്യരുടെ സമത്വം അതിൽ മാത്രമേയുള്ളു....

ഗൗ: നേരാ നീ പറയുന്നെ!....(ഗൽഗദം)

ഗോ: (വിഷയം മാററാനെന്നമട്ടിൽ) കാർത്ത്യായനീടെയച്ഛൻ വീടുവിട്ടിറങ്ങിയിട്ട് (ഗൽഗദം)

ഗൗ: എവിടെപോയി?

ഗോ: ആർക്കും ഒരറിവുമില്ല....
ഗൗ: ഒന്നിനും ഒരു അർത്ഥവുമില്ലെന്ന തോന്നും ചില പ്പോഴൊക്കെ!....എന്തിനുവേണ്ടി മനുഷ്യൻ ഇങ്ങ നെ ദുഃഖിക്കണം?....
ഗോ: ഞാനിവിടെ നിന്നാൽ ചേച്ചിയിങ്ങനെ അതു മിതും പറഞ്ഞ് കൂടുതൽ വിഷമിക്കും.....
ഗൗ: നേരാ!....വേണ്ടപ്പെട്ടവരെക്കാണുമ്പോഴാ വേദന യുടെ വേലിയേററം..... (കാലൊച്ചകം)
കാർത്ത്യാ: അമ്മേ നമുക്കു പോകാം....
ഗൗരി: പഴം തിന്നോ കുഞ്ഞേ?....
കാർത്ത്യാ: തീന്നു....
ഗൗരി: നിങ്ങളിനീം വരണേ?....
ഗോമതി: വരാം! ചേച്ചീ!....ഞാനിവിടെ എപ്പോഴും വരാം....
ഗൗരി: എന്നാൽ....മോളെ!.... നിങ്ങള് അദ്ദേഹ ത്തോടു പറഞ്ഞിട്ടേ പോകാവൂ!....
മാധവൻ: വരിൻ!....പൂമുഖത്തേക്ക്....
(നടക്കുന്ന ശബ്ദം.)
ഗൗരി: മോളേ!....
മാധ: കേശവൻനായരുടെ വിവരം....വല്ലതും....
ഗോമ: ഇല്ല! ഒന്നുമില്ല....
മാധ: എങ്കിലും....ഈ മനുഷ്യൻ....എന്താ ചെയ്യുന്നെ?
ഗോമ: എല്ലാം അനുഭവിക്കാം....
മാധ: അതല്ലാതെ വഴിയില്ലല്ലോ....പഴയ കാര്യങ്ങ ളൊക്കെ ഓർമ്മിക്കുമ്പോഴാ....എന്തെല്ലാമാണ് ജീ വിതത്തിൽ.... എനിക്കുമുണ്ട്....ഓർമ്മകൾ .... അന്ന് അവസാനമായി....ഞാൻ നിന്നോട് സം സാരിച്ച സന്ദർഭം....
[ഫ്ളാഷ് ബാക്ക്]
കതകിൽ തട്ടുന്ന ശബ്ദം.
മാധ: ഇവിടാരുമില്ലേ?.... (മുട്ടുന്നു) ഗോപാലപിള്ള യില്ലേ?....
ഗോമ: (അകത്തു) ഇല്ല!....(കതക തുറക്കുന്ന ശബ്ദം)
മാധ: എനിക്കൊരു കാര്യം....
ഗോമ: ചേട്ടൻ കാലത്തു പോയതാ!....എവിടെയോ!
മാധ: അഞ്ചു മണി കഴിഞ്ഞല്ലോ. ഉടനെ വരുമായി രിക്കും.
ഗോമ: (പതുക്കെ) അറിഞ്ഞുകൂടാ. (അകലെ ഇടിമു ഴക്കം.)
മാധ: മഴ തുടങ്ങാൻ പോകുകയാണ്. കുടയുമെടുത്തി ട്ടില്ല. തുലാവർഷമല്ലേ?.... അമ്മയോട് ഇങ്ങോ ട്ട് വരാൻ പറ!.... ദാ!.... മഴ....
(മഴ പെയ്യുന്ന ശബ്ദം. ഇടിമുഴക്കവും മഴയും)
ഗോമ: അമ്മയുമില്ല.
മാധ: ഇല്ല്യേ?.... ഹൊ! എന്തൊരു കോരിച്ചൊരി യുന്ന മഴ! മഴ കഴിയട്ടെ ഞാനിവിടെയിരിക്കാം.. മുറുക്കാനില്ല്യോ?
ഗോമ: (നിശ്ശബ്ദം)
മാധ: മുറുക്കാൻ തട്ടമുണ്ടെങ്കിൽ....ഇങ്ങോട്ടു നീക്കി വയ്ക്കു്
ഗോമ: (നിശ്ശബ്ദം)
(മുറുക്കാൻതട്ടം നീക്കിവയ്ക്കുന്ന ശബ്ദം)
മാധ: ഗോമതീ!....ഇത്ര ധിറുതിയിൽ ഒഴിഞ്ഞുപോ യാലോ?.... നിന്നോട്....
ഗോമ: (നിശ്ശബ്ദം)
മാധ: നിന്നോടുമാത്രം ചോദിക്കാനുള്ള ഒരു കാര്യ മുണ്ട്....(അടയ്ക്കാ വെട്ടുന്ന ശബ്ദം.)
മാധ: നേരിട്ട് ചോദിക്കുന്നതുകൊണ്ട് ഒന്നും തോന്ന രുതു്. (അല്പസമയം കഴിഞ്ഞ്) വളരെ നാളുകൊ ണ്ട് വിചാരിക്കുന്നതാ.... (മുറുക്കാൻ വായിലിട്ടു കൊണ്ടു സംസാരിക്കുന്ന മട്ടിൽ) ഒരവസരം ഉണ്ടാ കാൻ കാത്തിരിക്കുകയായിരുന്നു. (അല്പം കഴി ഞ്ഞു)നിനക്കു് എന്നോട് ഇഷ്ടമില്ലേ....?

ഗോമ: (നിശ്ശബ്ദം)
മാധ: എനിക്ക് ഒരാഗ്രഹമുണ്ട്....
ഗോമ: (നിശ്ശബ്ദം)
മാധ: നമുക്ക്....
ഗോമ: (പ്രതിഷേധരൂപത്തിൽ) എന്നോട് ഇതൊ ന്നും പറയണ്ടാ!....
മാധ: ങേ?....
ഗോമ: എന്നോടിതൊന്നും സംസാരിക്കരുതു്.
(മഴയുടെ ശബ്ദം അല്പം ശമിക്കുന്നു)
മാധ: എന്റെ ആഗ്രഹംകൊണ്ട് പറയുന്നതാ. നിന്റെ ചേട്ടൻ ഗോപാലപിള്ളയും, അമ്മയും അനുകൂലികളാണ്.... നിനക്ക് വിരോധമില്ലെ ങ്കിൽ....
ഗോമ: വേണ്ട!....
മാധ: അതെന്താ?.....(എഴുന്നേല്ക്കുന്നമട്ടിൽ) .....ഞാൻ നിന്റെയടുത്തു്....
ഗോ: (ഉഗ്രയായി) നില്ക്കവിടെ!....
മാധ: (പകച്ച് പറയുന്നപോലെ) എനിക്ക്....
ഗോമ: ഒന്നും കേൾക്കണ്ടാ!....
മാ: നമുക്ക്....നമ്മുടെ കല്യാണം....
ഗോ: അതു് ഈ ജന്മത്തില്ല (ഇടിവെട്ടി മഴശക്തിപ്പെ ടുന്നപ്രതീതി)
[ഫ്ളാഷ്ബാക്ക് അവസാനിച്ചു.]
മാ: അന്ന്അതു് നടന്നിരുന്നെങ്കിൽ....
ഗോ: നടക്കേണ്ടതെല്ലാം നടന്നു....വാ മോളെ!....നമു ക്കു് പോകാം....അദ്ദേഹത്തോട് യാത്ര പറ!....
കാ: ഞങ്ങൾ പോകട്ടെ!....
മാ: ചെല്ലുകുഞ്ഞേ!

### രംഗം ഏഴ്

[ഗ്രാമാന്തരീക്ഷം മരക്കൊമ്പുകളിൽ കാററ് ഇളകി വീശുന്നുണ്ട്. പക്ഷികളും മററും മരച്ചില്ലകളിൽ

ചിലയ്ക്കുന്നു. അകലെയെവിടെയോ പട്ടിയുടെ കര പൂവൻകോഴിയുടെ കൂവൽ. ആട്ടമേയുന്ന വേളയിലുള്ള ശബ്ദം. പശുക്കുട്ടിയുടെ കരച്ചിൽ തുടങ്ങിയവയും ഉണ്ട്‌ ഇടയ്ക്കിടെ]

ആ: [ഉറക്കെവിളിച്ചുചോദിക്കുന്ന മട്ടിൽ] എങ്ങോട്ടാ നാണുപിള്ളച്ചേട്ടാ ഈ മദ്ധ്യാഹ്നസമയത്ത്‌?....

നാ: ആശാനോ? നീയെന്തെടുക്കുവാ അവിടെ വിളയിൽ, വേലിക്കകത്ത്‌?....

ആ: (പച്ചച്ചിരിയോടെ) കൊറച്ച്‌, കുറുന്തോട്ടി പറിക്കാൻ ഇറങ്ങീയതാ!....കോയിക്കലേത്തെ ഗൗരിയമ്മയ്ക്ക്‌ കഴമ്പുണ്ടാക്കാൻ കഷായത്തിലിടാനാ.... (കാര്യമായിട്ട്‌) ഈ നട്ടുച്ചവേലത്ത്‌ ചേട്ടനെങ്ങോട്ടാ?....

നാ: എനിക്ക്‌ മാതോംപിള്ളെ ഒന്നുകാണണം. ഇന്നങ്ങോട്ട ചെല്ലാമെന്നു പറഞ്ഞിരുന്നു.

ആ: ഓ! അതാരിക്കും ഇന്ന്‌ കാറന്നോരദ്ദേഹം അവിടെത്തന്നെയൊണ്ട്‌....വിശേഷം വല്ലതുമൊണ്ടോ?

നാ: വിശേഷമെന്തോന്നാ? കൊറച്ചുനേരം വെടിപറഞ്ഞിരിക്കാമെന്നു കരുതി.

ആ: (ആത്മഗതംപോലെ) കുറുന്തോട്ടിതേടി നാടായ കാടൊക്കെ നടന്നു. [ങ്‌ഹേ!....ഇപ്പോ മരുന്നുചെടിയുമില്ലാതായി].... ഈ വിളിയിലൊക്കെ നടന്നിട്ടു കിട്ടിയതു്‌ ദാ! ഇത്രയും കുറന്തോട്ടിയാ! പിന്നെ കൊറച്ച്‌ ഓരിലയും വേണം. അതിനിനി ഏതെല്ലാം കാട്ടുകയറിയാൽ പററും.

നാ: [എനിക്കീ മരുന്നുചെടിയൊന്നു മറിഞ്ഞുകൂടാ. മലേപ്പോകുന്നോരോട്‌ പറഞ്ഞയച്ചാൽ]....നമ്മുടെ ശാസ്താവിനോടോ വല്ലോ മേപ്പാട്ടുചെയ്യ്‌....

ഒരു ചൊമട്‌ പിഴുതോണ്ടുവരും....

ആ: നേരാ! അതേ പറവുന്നാ തോന്നുന്നെ, (അടുത്തു വന്ന പ്രതീതി.) ഞാനുമുടൊണ്ട ചേട്ടാ! നമുക്ക്‌ ഒന്നിച്ച്‌ നടക്കാം....

നാ: എന്നാ വാ! പോകാം!.... പിന്നെ? എന്തൊക്കെയൊണ്ട്‌ നാട്ടുവർത്തമാനങ്ങളും ആശാനെ?

ആ: എന്നാ ചേട്ടാ! ഇങ്ങനെയൊക്കെകഴിഞ്ഞുകൂട്ടുന്നവന്‌ നാട്ടുവർത്തമാനമെന്തറിയാൻ? (ഇളിഭ്യച്ചിരിയോടെ) പിന്നൊരു സംഗതിമെണ്ടേ! മററു ചെലരുടെ അവസ്ഥേമായി തട്ടിച്ചുനോക്യാ നമ്മളൊക്കെ ഭാഗ്യവാന്മാരാ നാണുപിള്ളച്ചേട്ടാ,?.

നാ: അതെന്താ നീയങ്ങനെ പറേന്നെ?.

ആ: കുറുന്തോട്ടീം പിഴുതോണ്ട്‌ പുതുവലിലൊക്കെ നടക്കുമ്പോ, ഞാനോരോരുത്തരുടെ തലേവിധിയെടെ കഥയാ ഓർമ്മിച്ചെ!

നാ: വിധിയുടെ കഥ വിചിത്രമാണാശാനെ! എല്ലാരുടേം കഴുത്തേലും കാണും പൊട്ടിച്ചെറിയാൻ മേലാത്ത വല്യ ഒരു പാറക്കല്ല്‌ വല്യകല്ല്‌! അതുംതൂക്കിക്കൊണ്ടുവേണം ഈ ജീവിതമെന്ന കയത്തിൽ കിടന്ന്‌ നീന്തിനീന്തി കരപററാൻ! ചില ഭാഗ്യവാന്മാർക്ക്‌ കയറുപൊട്ടിച്ച്‌ കല്ലുകളയാനും കരപററാനും പററും! അല്ലാത്തവരു്‌ കല്ലിന്റെ ഭാരംകൊണ്ട്‌ കയത്തിൽ താഴും!

ആ: ചേട്ടൻ പറഞ്ഞതു്‌ പരമാർത്ഥമാ! (തത്വജ്ഞാനിയെപ്പോലെ) [ചെലരൊണ്ട്‌, നേരേവരുന്ന ഭാഗ്യം പുറംകൈകൊണ്ട്‌ തട്ടിക്കളയുന്നവരും!] കുറച്ചു ദിവസം മുമ്പ്‌ പൂങ്കോയിക്കലെ ഗോമതീയേം കൊച്ചിനേം കണ്ടു. അവരുടെ കാര്യമൊന്നോർത്താട്ടെ!....

നാ: അതെന്തോന്നാ ആശാനെ?

ആ: ആ സ്ത്രീക്ക്‌ ഇന്നൊള്ള ദുരിതത്തിനൊക്കെ അവരു തന്നെയാ ഉത്തരവാദി!....

നാ; അതു നീയെങ്ങിനെ കരുതി?....

ആ: നാണുള്ളചേട്ടനറിയാമോ ഒരു കാര്യം? മാതോംപിള്ളയദ്ദേം, ഗോമതിയെ കല്യാണംകഴിക്കാൻ കൊതിച്ചുനടന്നതാ! അവടെ ചേട്ടൻ ഗോപാലപിള്ളയും മററുള്ളോരുമൊക്കെ അനുകൂലിച്ചതുമാ!

നാ: ഉം!....(തുപ്പുന്നശബ്ദം)

ആ: (സംബന്ധത്തിനുള്ള ഒരുക്കംവരെ ചെയ്തതല്യോ) എന്നാൽ ഗോമതീടെ ഒരു പിടിവാശി....അതുനടന്നില്ല!....അല്ല ഒന്ന്‌ ആലോചിച്ചുനോക്യാട്ടെ! അതു്‌ അന്ന്‌ നടന്നിരുന്നെങ്കി....അവരക്കിന്നുള്ള ദുരിതമൊണ്ടോ? മാതോംപിള്ളയദ്ദേ, ഗൗരിയമ്മയെ കല്യാണംകഴിക്കേയില്ലായിരുന്നു!....ഇന്ന്‌ അദ്ദേഹത്തിന്റെ ദുരിതം ഉണ്ടാകുവായിരുന്നോ?.... ഗൗരിയമ്മ തളർവാതംപിടിച്ച്‌ കട്ടിലിൽ....ഉള്ള പണമൊക്കെ ചികിത്സക്ക്‌ ....മന:സുഖമാണെങ്കിൽ....ഒരു കട്ടകോളമെങ്കിലുമുണ്ടോ?....

നാ: എനിക്കു നിന്റെ തത്വജ്ഞാനമൊന്നും മനസ്സിലാകുന്നില്ല. അങ്ങനെയായിരുന്നെങ്കിൽ, ഇങ്ങനെയായിരുന്നെങ്കിൽ—എന്നൊക്കെപറഞ്ഞ്‌ ജീവിതത്തിന്റെ ലാഭനഷ്ടങ്ങളും തിട്ടപ്പെടുത്താനൊക്കുമോ?

ആ: ഒക്കത്തില്ലായിരിക്കാം. പക്ഷേ....അതൊക്കെ വിചാരിക്കാനൊക്കുമോ?....

നാ: (ഗൗരവത്തോടെ) ഒക്കണ്ടാ! പക്ഷേ....ആ ഗൗരിയെപ്പററി....നീ....

ആ; അല്ല! ഞാൻ പറഞ്ഞെന്നേയുള്ളു....ചേട്ടനു പിടിച്ചില്ലെങ്കിൽ....എനിക്ക്‌....ദാ! റാഹേലുപെമ്പിളേടെ കുടിവരെയൊന്നു പോണം. അവിടുന്ന്‌ കുറച്ചു മുഞ്ഞവേരും, രാമച്ചവും എടുക്കണം.

നാ: ഓ! എന്നാലങ്ങനെയാവട്ടെ!....

ആ: നാണുപിള്ളചേട്ടൻ എന്നാൽ നടന്നോണ്ടാട്ടെ!.... ഞാനങ്ങോട്ടു തിരിയട്ടെ! അവടെ കംസനെപ്പോലെ ഒരു പട്ടിയൊണ്ട്‌....(അകലെ പട്ടിയുടെ കുര)

നാ: ഞാനും കോയിക്കലേക്ക്‌ പോകട്ടെ (നടന്നുമറയുന്ന ശബ്ദം.)

### രംഗം എട്ട്‌—[ഗൃഹാന്തരീക്ഷം]

നാ: മോളെ! പാറുക്കുട്ടീ!....

പാ: (അകലെ) ''ങ്ഹോ!''

നാ: ഇങ്ങോട്ടൊന്നുവാ!

പാ: ഇതാവരുന്നേ!.... (അല്പംകഴിഞ്ഞ്‌) എന്തിനാ എന്നെ വിളിച്ചെ?

നാ: അടുക്കളയിൽ എന്തോന്നെടുക്കുവാരുന്നു? വല്യതൃറുതിയുള്ള ജോലിയെന്താ?

പാ: ഒന്നുമില്ലച്ഛാ!

നാ: എന്നാലിവിടിരി....ഒരുകാര്യം പറയട്ടെ!

പാ: എന്താച്ഛാ!

നാ: മോളെ!....

പാ: ങ്ഉം?

നാ: നാളെഉച്ചക്ക്‌ എനിക്ക്‌ മുത്തുററുവരെ പോകണം.

പാ: ഇപ്പോഴത്തെ അത്യാവശ്യം?
നാ; പുരേടങ്ങളൊക്കെ നോക്കണം, പാട്ടക്കാരനെയൊന്നു് കാണണം കറച്ചപണം വേണ്ടിവന്നേക്കും
പാ: ഓഹോ!....
നാ: നാലഞ്ചുദിവസത്തെ താമസം വേണ്ടിവരും അവിടെ.
പാ: നാലഞ്ചുദിവസമോ?
നാ: ങ്ഹാ!
പാ: ഞാൻ കൂടെ വരാം! അപ്പച്ചിയേയുമൊക്കെ കാണാമല്ലൊ. എത്രനാളായി കണ്ടിട്ടു്. അപ്പച്ചിടെ മോടെകുഞ്ഞിനെ ഞാൻ കണ്ടിട്ടുമില്ല....
നാ: വേണ്ടാമോളെ! പിന്നൊരിക്കലാകാം.....ഞാൻ ചങ്ങനാശ്ശേരീലും മാന്നാത്തുമൊക്കെ പോകും! മോളുടെവന്നാൽ അതൊന്നും പററത്തില്ല.
പാ: ഞാൻ അപ്പച്ചീടെ വീട്ടിൽ താമസിക്കാം. അച്ഛൻ പോയിട്ടുവന്നു് എന്നെ കൂട്ടികൊണ്ടുവന്നാൽ മതി.
നാ: വേണ്ടാമോളെ! അവിടെ നമുക്കപററിയ സ്ഥലമല്ല. മോളു് കോയിക്കലേത്തു് താമസിച്ചാമതി.
പാ: (മൗനം)
നാ: ഞാനിന്നലെ പോയപ്പോ അവരോടും പറഞ്ഞു,
പാ: വേണ്ടായിരുന്നു അതു്!....
നാ; (ശ്രദ്ധിക്കാത്തമട്ടിൽ) ഗൗരിക്കുട്ടിക്കു് നാലഞ്ചുദിവസം വത്തമാനംപറയാൻ നീയൊരു കൂട്ടമാകുമല്ലോ,
പാ: (മൗനം)
നാ: നമുക്കെന്തൊക്കെ ഉപകാരം ചെയ്തവരാ അവർ! ആപത്തിൽ ഉപകരിച്ചവർ, സ്നേഹമുള്ളവർ. മുമ്പും നിന്നെ അവിടെ കൊണ്ടുചെന്നു താമസിപ്പിച്ചിട്ടില്ലേ. ഇങ്ങനെ ആവശ്യം വരുമ്പോഴം....
പാ: വേണ്ടാ അച്ഛാ!....
നാ' നിനക്കു് അപ്പച്ചിമാരെ കാണാനല്ലേ? അതു് ഇനിയൊരിക്കലാകാം. ഇത്തവണകൂടി നീ അവിടെ കോയിക്കലേത്തു് താമസിക്കു്,
പാ: അച്ഛന്റെകൂടെ വരേണ്ടെങ്കിൽ ....ഞാൻ ഇവിടെത്തന്നെ താമസിച്ചോളാം!
നാ: ഇവിടെ? തനിച്ചോ?
പാ: എനിക്കു്വയ്യാ കോയിക്കലേത്തു് താമസിക്കാൻ
നാ: അവർക്കു് അതിനൊന്നും വിഷമമില്ല മോളെ!
പാ: ഞാനിവിടെ താമസിച്ചോളാം!....
നാ: നീ തന്നെ ഇവിടെ എങ്ങിനെ താമസിക്കും?
പാ' എനിക്കൊരു വിഷമോം ഇല്ല.
നാ: അതു വേണ്ടാമോളെ! ഞാൻ എല്ലാം പറഞ്ഞ് ഏർപ്പാടുചെയ്തുകഴിഞ്ഞു. അതു നമ്മുടെ വീടാണെന്നു കരുതിയാൽ മതി.

### രംഗം ഒൻപതു്

ഗൗരി: ഗോമതിയെ കണ്ടിട്ടു് മൂന്നാലുമാസമായല്ലോ?
ഗോ: പുറത്തെങ്ങുമിറങ്ങാറില്ല ചേച്ചീ!... ഇന്നെന്തോ എനിക്കുതോന്നി ഇവിടെവന്നു' ചേച്ചിയെ കാണണമെന്നു്,
ഗൗ: നന്നായി.....എനിക്കു് ഉരിയാടാൻ ഒരാളെ കിട്ടുന്നതു്....എന്തുസന്തോഷമാ!
ഗോ: അതറിയാം എന്നാലും....
ഗൗ: കാർത്ത്യായനി വന്നില്ല്യോ?
ഗോ: ഇല്ല, അവൾക്കു് പരീക്ഷ അടുത്തിരിക്കുവാ! അതുകൊണ്ടു് പഠിത്തംതന്നെ.
ഗൗ: പഠിക്കണം. പഠിച്ചുമിടുക്കിയാവണം....എല്ലാം നന്നായിവരും!....
ഗോ: ആ ഒരുവിചാരം മാത്രമാണ്ചേച്ചീ എന്നെ നിലനിറുത്തുന്നതു്....

# സ്വർഗ്ഗത്തിലേക്കുള്ള മാർഗ്ഗം

ആകുലമേതുമെന്യേ തനിക്കു പോസ്റ്റാപ്പീസ്സിൽ
പോകുവാൻ മാർഗ്ഗം കാട്ടിത്തന്ന ബാലനോടേവം
കൊണ്ടലിൻ നിറംകൊണ്ട താടിരോമങ്ങൾ ചീകി–
ക്കൊണ്ടു ചൊല്ലിനാനൊരു ക്രൈസ്തവപുരോഹിതൻ
''സന്തുഷ്ടനായേൻ കുഞ്ഞേ! സ്വർഗ്ഗത്തിൽ ചൊല്ലാനുള്ള
പന്ഥാവെ നിനക്കു ഞാൻ കാണിച്ചുതരാമല്ലൊ.''

പുഞ്ചിരിച്ചോതീ ബാലൻ ''മാണിക്യക്കല്ലോ വേണ്ടു
മഞ്ചാടി തന്നവന്നു പകരം കൊടുക്കുവാൻ?
ശ്രീമൻ ഛോ! ഭവാന്റെയാപ്രത്യുപകാരത്തിന്നു
ഹാ മതിയായില്ലല്ലോ ഞാൻ ചെയ്തോരുപകാരം,
അത്രയുമല്ല, കൂലിവാങ്ങലും സാമാന്യന്മാ–
രിത്തരമുള്ള സഹായത്തിന്നു പതിവില്ലോ.

എതിലെ പോയാലെത്തു മാത്തപാലാപ്പീസ്സിലെ–
ന്നറിയാത്താളെങ്കിലും നാകത്തിൽ പോകാൻ മാർഗ്ഗം
മാദൃശന്മാർക്കു കാട്ടിത്തരുവാനെളുപ്പത്തിൽ
സാധിപ്പോനാമങ്ങയെ ഞാൻ താണുവണങ്ങുന്നേൻ.

— ഏ. ഗോവിന്ദപൊതുവാൾ

ഗൗ: എനിക്കു ക്ഷീണമൊന്നുമില്ല....എന്തെന്നില്ലാത്ത ഒരാശ്വാസം!....

ഗോ: ചേച്ചിയുടെമുഖം മുമ്പൊരിക്കലും കണ്ടിട്ടില്ലാത്തപോലെ പ്രസന്നമായിട്ടുണ്ട്. എല്ലാം ഭേദമാകും!....

ഗൗ, ഭേദമാകും!.....അതിനിനി ഒരുവഴിയേയുള്ളൂ..... (ലഘുവായിചിരിക്കുവാൻ ശ്രമിക്കുന്നു) എല്ലായിടത്തും വെളിച്ചംകാണുന്നു ഞാൻ....മുമ്പൊരിക്കലും തോന്നാത്ത വെളിച്ചം!....

ഗോ. ഇനി ചേച്ചി എഴുന്നേററ് ഇവിടെ മുററത്തുനടക്കുന്നതുകാണാൻ ഞാൻവരും!....

ഗൗ. (ദീനതയേറിയ ചിരി) ആഗ്രഹങ്ങളുടെ മേഖലയ്ക്ക് അതിരില്ലല്ലൊ!....അതാരാ!....

(കാലൊച്ച)

മാധ. ഞാനാണ് ഗൗരീ!....വൈദ്യൻതന്നമരുന്ന്.... ദാ! ഇവിടെ വച്ചിട്ടുണ്ട്....

ഗൗ. വരുന്നവഴിയാണോ? നേരംവളരെ വൈകിയില്ലേ?....

മാ, ങാ! സാരമില്ല....

ഗൗ. എന്തുകഴിച്ചു?....വന്നിട്ട്?

മാ. ഒന്നുംകഴിച്ചിട്ടില്ല അടുക്കളയിലേക്ക് പൊയ്ക്കൊള്ളാം....നീ സന്തോഷമായിട്ടിരിയ്ക്കൂ്....(പോകുന്ന ശബ്ദം.)

ഗൗ. ഗോമതീ,! കണ്ടോ? ആ സാധുമനുഷ്യനെ? അദ്ദേഹത്തെ കാണുമ്പോൾ ഞാൻ എല്ലാം മറന്നുപോകും! (ദയനീയമായി ചിരിച്ചിട്ട്) ഞാൻ സുഖമായിട്ടിരിക്കണം. അതാണ് ആ മനുഷ്യന്റെ കൊതി.... (ഗൽഗദം) എന്തുംസഹിക്കാം....എന്നാൽ ഇവരൊക്കെ എനിയ്ക്കുവേണ്ടി കഷ്ടപ്പെടുന്നതു കാണുമ്പോൾ (തൊണ്ടയിടറി) എന്റെ സഹനശക്തി തകരും!.. (വിങ്ങിപ്പൊട്ടുന്നു)

ഗോ. സ്നേഹമുള്ളവർ അടുത്തുള്ളപ്പോൾ വേദനപോലും ശക്തിയില്ലാത്തതായിത്തീരും ചേച്ചീ!....

ഗൗ. (ഗൽഗദം) പാവം!....മനുഷ്യർ!....എന്നെ രക്ഷിക്കാമെന്നാണ് ഇപ്പോഴും അവരുടെ ആശ!....

ഗോമതി: ചേച്ചിക്ക് സുഖമാകും....

ഗൗരി: സുഖം!....(ഗൽഗദം കലർന്ന ചിരി)....എനിക്കുള്ള സുഖം കിട്ടാൻ.... ഇനിയെത്രനാൾ.... ഇവിടെ ഈ കിടപ്പിൽ കിടക്കണം....

ഗോ. ചേച്ചിയുടെ മുഖം എത്ര പ്രസന്നമാണ്.... ആ കണ്ണുകളിൽ പഴയ തിളക്കം ഞാൻ കാണുന്നുണ്ട് ചേച്ചീ!....

ഗൗരി. (ക്ഷീണിച്ച്) ഗോമതീ!....

ഗോ. പറയൂ ചേച്ചി!....

ഗൗരി. (വിങ്ങിപ്പൊട്ടുന്നു)....ഞാനതു പറഞ്ഞാൽ....

ഗോ. എന്തും! എന്താണെങ്കിലും ചേച്ചിക്കെന്നോടു പറയാം....

ഗൗരി. എനിക്കൊരേയൊരാശയുണ്ട് ഇനി....

ഗോ. സംശയിക്കാതെ പറയൂ....

ഗൗരി. അതു കാണാനുള്ള ഭാഗ്യം....എനിക്കുണ്ടാകുകയില്ല എന്നാലും.... അടങ്ങാത്ത ആശയുണ്ട്.... (നിശ്ശബ്ദത.)

ഗൗരി. ദാ! ഇവിടെ എന്റെ അടുത്ത് ഇരിക്കൂ!....

ഗോ. എന്തിനിങ്ങനെ ആയാസം?....

ഗൗരി. (അണച്ചുകൊണ്ട് ആവേശത്തോടെ) നിന്റെ മോളെ എനിക്കു തരുമോ?....

ഗോ; (സ്തബ്ധയായി) (നിശ്ശബ്ദയായിരിക്കുന്നു.)

ഗൗരി: കാർത്തുവിനെ എനിക്കു തരുമോ ഗോമതീ!....

ഗോ. (വികാരാവേശത്തോടെ) ചേച്ചീ!....എന്താണീ പറയുന്നെ?

ഗൗരി. എൻെറ ഗോപിക്ക്....അവളെകൊടുക്കുമോ? (നിശ്ശബ്ദത.) എൻെറ അവസാനത്തെ ആശയാണത്. പ്രായമാകുമ്പോൾ അതുകണ്ട് നിറയാനുള്ള ഭാഗ്യം ഈ കണ്ണുകൾക്കില്ല!....അതുണ്ടാകയില്ല.... എങ്കിലും.. ഞാനും ഒരു മനുഷ്യസ്ത്രീയല്ലേ....? ആശയ്ക്ക് അറുതി വന്നിട്ടില്ലാത്ത ഒരു സ്ത്രീ അതുകൊണ്ടു പറയുന്നതാ! ....അവളെ ഗോപിക്ക്....

ഗോ. (വിങ്ങിപ്പൊട്ടുന്നു.)
(ക്രമേണ രംഗം ശാന്തമാകുമ്പോൾ)

ഗൗരി കേശവൻ നായരു് ശബരിമലയ്ക്കു പോയിരിക്കുവാന്നോ?

ഗോ. (നനഞ്ഞകണ്ണുത്തോടെ) അതെ!

ഗൗരി. നാലഞ്ചുദിവസം കഴിഞ്ഞു വരും? അല്യോ?

ഗോ. എന്നാ പ്രതീക്ഷ....

ഗൗരി. ശങ്കരൻകുട്ടിയും അവരുടെ കൂടല്യോ പോയിരിക്കുന്നെ?

ഗോ. അതെ!....

ഗൗരി. ശങ്കരക്കുട്ടിക്ക് കുറച്ചുനാളായി കടുത്ത കുണ്ഠിതമേതോ ഉണ്ടു്....എപ്പോ കണ്ടാലും വാടിയ മുഖം തന്നെ വാടിയമുഖം!....എന്തോ ദുഃഖം വഹിച്ചുകൊണ്ടു നടക്കുകയാണ് പാവം!....ലോകത്തിലാരും ചീത്തയായിട്ടില്ല ഗോമതീ!....എല്ലാവരും നല്ലവരാ!....നന്മയുടെ തോതിൽ ഏററക്കുറവുണ്ടെന്നല്ലാതെ ആരും പൂർണ്ണമായി ചീത്തയല്ല.

ഗോ. ചേച്ചിക്ക് അങ്ങനെ തോന്നുന്നതു്....ഞാൻ ചോദ്യംചെയ്യുന്നില്ല. പക്ഷേ എൻെറ അനുഭവം മറിച്ചാണ്....നല്ലവരെ അപൂർവ്വമായിട്ടേ ഞാൻ കണ്ടെത്തിയിട്ടുള്ളു ചേച്ചീ.... അന്ധകാരത്തിൽ അങ്ങുമിങ്ങു നെയ്‌വിളക്കുകളുണ്ടു്. ആ ദീപങ്ങളെ വിഴുങ്ങാൻ അവയെ ശ്വാസംമുട്ടിച്ചുകൊല്ലാൻ, ഇരുട്ട് വെമ്പിനില്ക്കുകയാണ്....അവസാനം ദീപങ്ങളും പൊലിയും. എല്ലായിടത്തും ഇരുട്ടാകും.... വാസ്തവത്തിൽ ഈ അന്ധകാരം മാത്രമല്ലേ യാഥാർത്ഥ്യം?....അവിടവിടെ തെളിയുന്ന ദീപങ്ങൾ അല്ലേ അസ്തിത്വമില്ലാത്തവ?....

ഗൗരി. എന്തോ....(ഗൽഗദം)....

ഗോ. ചേച്ചീ.... പാറുക്കുട്ടിയുടെ കാര്യം കേട്ടോ?

ഗൗരി. എന്താ?....വിശേഷം?....അവളുടെ കല്യാണം നിശ്ചയിച്ചോ?....

ഗോ. ഇല്ല....അതിനുള്ള ഭാഗ്യം ഇനി അവൾക്കുണ്ടാകുമെന്നു തോന്നുന്നില്ല.

ഗൗരി. (ദയനീയമായി) അതെന്താ?

ഗോ. അവൾ....അവൾ ഗർഭിണിയാണ്....

ഗൗരി. ഗർഭിണിയോ?....

ഗോ. അതെ ചേച്ചി!....ഈ നല്ലവരുടെ ലോകത്തിലെ മറെറാരു സംഭവം!....അവളെ ആരോ നശിപ്പിച്ചിരിക്കുന്നു.....അവർ അതു് പാട്ടായി അങ്ങാടിയിൽ പാടിക്കൊണ്ടുനടക്കുന്നു!....

ഗൗരി. (ഗൽഗദപൂർവ്വം) എന്താ ഞാനീ കേൾക്കുന്നെ?....

ഗോ. കള്ളമല്ല!....ആ പാവംപിടിച്ച കൊച്ചിനോടു ചോദിച്ചാൽ...ഈ ലോകത്തിലെ നല്ലവരുടെ കൂട്ടത്തിലൊരുത്തനെക്കുറിച്ച് ഇതിഹാസം ചമച്ചു കാണിക്കും?....

ഗൗരി. (വേദനിച്ച്) എൻറീശ്വരാ!....

ഗോ. ആ കടുംകൈ കാണിച്ചിട്ട് ഒളിഞ്ഞുനടക്കുന്ന മഹാപാപി...ആരെന്ന് ഇതുവരെ പുറത്തുവന്നിട്ടില്ല........ നമ്മുടെ നാട്ടിൻപുറത്തെ നല്ലവരിലൊരാൾ....
(രണ്ടുപേരും വിങ്ങിപ്പൊട്ടുന്നു.)

മാ. നിങ്ങൾ രണ്ടാളും എന്താണിവിടെ ചെയ്യുന്നതു്.

ഗൗരി. (ഗൽഗദത്തോടെ) ഒന്നുമില്ല....

ഗോ. (വികാരവിവശയായി) ഞാനിറങ്ങട്ടെ ചേച്ചി

ഗൗരി. ഇനി എന്നുകാണും!....അതോ....കാണാൻ.... ഇടവരില്ലേ?....നേരം സന്ധ്യയായോ? (ക്ഷീണിച്ച്.) എനിക്ക് എപ്പോഴും ഇവിടെ സന്ധ്യയാണെന്നേ തോന്നൂ ഈ മുറിയിൽ....(ഗൽഗദം)

ഗോ. പോകട്ടെ ചേച്ചീ!....(നടന്നു മറയുന്ന ശബ്ദം) (അങ്ങ് അകലെ മുസ്ലീംപള്ളിയിലെ വാങ്കുവിളിയുടെ പ്രതിധ്വനി.)

### രംഗം — പത്ത്

[ശോകാന്തരീക്ഷം പ്രതിധ്വനിപ്പിക്കുന്ന പശ്ചാത്തലം]

നാ. ഞാനെന്റെ ജീവിതത്തിൽ.... ആർക്കെങ്കിലുമൊരു ദ്രോഹം ചെയ്തിട്ടുണ്ടോ?....പിന്നെന്താ ഈ മനുഷ്യരെല്ലാം....എന്നോടിങ്ങനെ കാണിക്കുന്നെ?.... എന്നിട്ടും.... എന്തുകൊണ്ട്....വേ ദ ന യ ല്ലാ തെ മറെറാന്നും എനിക്കു കിട്ടിയില്ല? ....

പാറോ. അങ്ങുന്നെന്തിനാ ഒററയ്ക്കിരുന്നു പിറുപിറുക്കുന്നെ? ഇറയത്തുകേറിയിരിക്കരുതോ?....

നാ. മനുഷ്യരോട്, പറഞ്ഞുപറഞ്ഞു മടുത്തു.... ഇനി തുളസിയോടും മല്ലിയോടുമായാൽ....(കോപിച്ചു.) നീയെന്തിനു് ഇവിടെ വന്നു?....

പാറോ: വെറുതെ....

നാ. എന്നെ....വേദനിപ്പിക്കാനോ?

പാറോ. ഒന്നുമില്ല....ഒരു കാര്യംഉണ്ട്....

നാ. (ദേഷ്യത്തോടെ) പറ!....

പാറോ റാഹേലുപെമ്പിള എന്നോടൊരു കാര്യം പറഞ്ഞു

നാ. എന്തോന്ന്?....ഏതു റാഹേല്....?

പാറോ, തോമ്മായുടെ പെമ്പിള....റാഹൽ....

നാ. അവള്?....

പാറോ. കുഞ്ഞിന്റെ കാര്യമാ....!

നാ. അങ്ങാടിപ്പാട്ടിന്റെ ശീലായിരിക്കും....

പാറോ. കുഞ്ഞിനെ ചതിച്ചതു്....

നാ: (ഭയങ്കരമായി) ചതിച്ചതു്?.... ആര്?....

പാറോ: ആശാൻ....ആശാനാ?....

നാ: (അടക്കാനാവാത്ത കോപത്തോടെ) ആശാനോ?

പാറോ: ആന്നു....

നാ: (ജ്വലിച്ചുകൊണ്ട്) ആ തെണ്ടിയോ? ഇതാരു പറഞ്ഞു അവളോട്?....

പാറോ: അയാളുതന്നെ.

നാ: ആര്? ആ തെണ്ടിയോ?

പാറോ: അതെ! അയാറം ഏററു പറഞ്ഞു. എന്ന് റാഹേലു പറഞ്ഞു

നാ: (വിങ്ങിവിങ്ങിക്കരയുന്നു.....ക്രമേണ കരച്ചിൽ ക്ഷയിച്ചപ്പോറം.... ഗൽഗദപൂർവ്വം....) അവൻ ഏററു പറഞ്ഞതാണോ? ..

പാറോ: അതേയങ്ങുന്ന....!

നാ: (കഠിനമായ കോപത്തോടെ) നന്ദികെട്ട നായ്! എന്റെ വീട്ടിൽ കടന്നുവരാൻ അനുവദിച്ചതിനു കിട്ടിയ ഫലം........ഞാനാണ് കുററക്കാരൻ! ഞാൻ ....

പാറോ: അറിഞ്ഞ കാര്യം വന്നു പറയാമെന്നു വിചാരിച്ചു....

നാ: (ശാന്തനായി) നീ പൊയ്ക്കോ!....

(പോകുന്ന കാലൊച്ച)

എല്ലാം തകർന്നുകിടന്നപ്പോറം ഒരാശ്രയസ്ഥാനം എനിക്കു തന്നതു് മാധവൻപിള്ളയാണ്....(വേദനിച്ച്) ഈ വേളയിലും....അവിടേക്കു പോകാം ....വല്ല വഴിയും കണ്ടെത്തിയാൽ....

(നടക്കുന്ന ശബ്ദം)

### രംഗം — പതിനൊന്ന്

മാധവൻപിള്ള: അല്ലാ!....അതാരാ കയറിവരുന്നതു്? നാണുപിള്ളച്ചേട്ടാ?....

നാ: (സമീപിച്ച് ദുഃഖത്തോടെ) ഞാന്തന്നെ.... (ഗൽഗദം)

മാധ: ചേട്ടാ!

നാ: ഇവിടെ....അല്പമൊരാശ്വാസം കിട്ടുമെന്നു കരുതി വന്നതാണ്....ഒന്നിരുന്നോട്ടെ....

(കരയുന്നു.) എനിക്ക് ലോകത്തിൽ ആരുമില്ല. എന്നെ വേദനിപ്പിക്കാത്തവരാരുമില്ല.... ഭാര്യമാരും, മക്കളു, മിത്രങ്ങളും....എല്ലാം ഞാൻ സ്നേഹിച്ചവരൊക്കെ പുറങ്കാലുകൊണ്ട് എന്നെ തൊഴിച്ചു.... ആ തൊഴിയേററു കരയാനാണോ ഞാൻ ജനിച്ചതു്....(കരയുന്നു)

മാധ: ചേട്ടാ!....

നാ: എന്റെ കുഞ്ഞിനെ അവൻ....ആ തെണ്ടി.... നശിപ്പിച്ചു....

മാധ: ആരു?....

നാ: അവൻതന്നെ....ആശാൻ....

മാധ: (പൊട്ടിത്തെറിക്കുന്ന മട്ടിൽ) ആശാനോ?....

നാ: അതെ....

മാധ: മോളു പറഞ്ഞോ? പാറുക്കുട്ടി പറഞ്ഞോ?

നാ: ഇല്ല. ചോദിച്ചില്ല. ചോദിക്കയുമില്ല അവളോട്.

മാധ: പിന്നെ?

നാ: ആശാൻ അതു് ഏററു....റാഹേലിനോട് (വിങ്ങിപ്പൊട്ടുന്നു)

മാധ: ങ്ഹേ?....വാസ്തവമാണോ?....

നാ: അല്ലെങ്കിൽ....ഏല്ക്കുമോ?

മാധ: (ഉറപ്പോടെ) അല്ല! അതു സത്യമല്ല!....

നാ: (കരയുന്നു) എനിക്കൊന്നും അറിയത്തില്ല

(അകത്തുനിന്ന്–'അയ്യോ അങ്ങുന്നേ ഓടിവരണേ!....'–നിലവിളി)

ശബ്ദം: അയ്യോ!....കൊച്ചമ്മാ!....(നിലവിളി)

മാധ: ചേട്ടാ!....എന്റെ ഗൗരി പോയോ....

(ഓടിപ്പോകുന്ന ശബ്ദം)

[അയ്യോ! കൊച്ചമ്മാ!...അമ്മാ!.... നിലവിളിയുടെ ശബ്ദം ക്രമേണ കുറയുന്നു. [

### രംഗം — പന്ത്രണ്ട്

[ഗൃഹാന്തരീക്ഷം]

നാ: എന്റെ കണ്ണീരു വററിക്കഴിഞ്ഞു....എന്റെ മകറം....അവളെ ഞാനെങ്ങിനെ വെറുക്കും?.... ചതിക്കപ്പെട്ടവറം....അവറം ദുസ്വഭാവിയല്ല!.... (ഗൽഗദത്തോടെ) എത്ര ശപിച്ചിട്ടും....എത്രശാസിച്ചിട്ടും....അവറം....എന്നെ....ഇപ്പോഴും പരിചരിക്കുന്നു....പാവം!....അവളെ ഞാൻ ദ്രോഹിച്ചാൽ തെററു് ശരിയായിത്തീരുമോ.......ഇല്ല! ഇല്ല. (കണ്ഠം ഇടറി) അവളെ ചതിച്ച പാപിയാരു്?.... ശങ്കരൻകുട്ടിയോ? വേണ്ടാ!....ചോദിക്കുന്നതിലർത്ഥമില്ല. ആശാൻ അന്യരെയാരേയും രക്ഷിക്കാൻ.......രക്തസാക്ഷിയായതായിക്കൂടെ?....... എന്റെ മകറളക്കുറിച്ച് നാട്ടിലുള്ള നാക്കുളെല്ലാം കുരയ്ക്കുമ്പോറം....ശങ്കരൻകുട്ടി മാത്രമല്ലേ....ഇവിടെ വരുന്നുള്ളു....അപരാധിയ്ക്കു് ഇത്ര ആത്മധൈര്യം വരുമോ? ഇല്ല!.... ഇല്ല!....

(കാലൊച്ച!....) ആര് അതു്?....

ശങ്ക: ഇതാ ചേട്ടാ ഒരെഴുത്തു്....പോസ്റ്റ്മേൻ ഇപ്പോറം കൊണ്ടുവന്നതാണ്....

നാ: (അവജ്ഞയോടെ) എനിക്കാരാണ് എഴുത്തയക്കാൻ?....(അവജ്ഞകലർന്ന ചിരി)....ദൈവമേ! (കുത്തുതുറക്കുന്ന പ്രതീതി) ആശാന്റെ കത്തോ?.... നാടുവിട്ടു് കടന്നുകളഞ്ഞ അവന്റെ കത്തു്!....

ആശാന്റെശബ്ദത്തിൽ: നാണുപിള്ളചേട്ടനു്,

ഇങ്ങനെ എഴുതണമെന്നു് കരുതിയതല്ല. പക്ഷെ എഴുതാതിരിക്കാൻ തീരെവയ്യ!....ഞാൻ എവിടെയാണെന്നു് പറയുന്നില്ല. ഞാൻ നന്ദികെട്ടവനാ

ണ്. എന്നെപ്പററി ഞാൻ നാണിക്കുന്നു ....ചെയ്തുപോയ ഒരു വലിയ അപരാധത്തിനു് മാപ്പ്!.... ഏററുപറഞ്ഞു് മാപ്പിനു് യാചിക്കുന്നു.

നാ: നിൻെറ മാപ്പ്!....നന്ദികെട്ട നായ്!....

ആശാ: സാധുവും ശുദ്ധനുമായ ചേട്ടനെ ഞാൻ വേദനിപ്പിച്ചു. മകളെ അതിനേക്കാളേറെ ദ്രോഹിച്ചു. വേദനിപ്പിച്ചു.....

നാ: ഫൂ പട്ടി!....നിൻെറ....വേദന!....

ആ: മനസാ വാചാ കർമ്മണാ അവരു ചെയ്തിട്ടില്ലാത്ത ഒരു കാര്യം പാറുക്കുട്ടിയിൽ ഞാൻ ആരോപിച്ചിട്ടുണ്ട്....അവളുമായി എനിക്ക് അവിഹിതബന്ധമുണ്ടെന്നു് മനപൂർവ്വം പറഞ്ഞുപരത്തി. വിനോദത്തിനു നടത്തിയ ഒരു വീമ്പുപറയൽ. വിവേകമില്ലാതെ ചെയ്ത ക്രൂരവിനോദം. അതിൻെറ ഉഗ്രത ഇത്ര തീഷ്ണമാകുമെന്നു് ഞാൻ കരുതിയില്ല.....പാറുക്കുട്ടിയുമായി എനിക്കു് ഒരു ബന്ധവുമുണ്ടായിട്ടില്ല. അവളുടെ ഇന്നത്തെ നിലക്കു ഞാനുമല്ല ഉത്തരവാദി. റീണ്ടും വീണ്ടും ഞാൻ അതു് ആവർത്തിച്ച് പറയുന്നു.

വിശ്വസിക്കണം. എൻെറ വിവേകമില്ലായ്മ പൊറുക്കണം. ഞാൻ പറഞ്ഞുപരത്തിയതു് വലിയ അപരാധമായിപ്പോയെന്നു....എനിക്കു്, സത്യമായി, ബോധ്യമായി....എൻെറ മനസ്സാക്ഷിയുടെ ശാസന ഇനിമേൽ സഹിക്കാൻവയ്യാ. പാറുക്കുട്ടിയുമായി ബന്ധപ്പെട്ടവരാരാം—ആരായാലും ഇതറിഞ്ഞാലെങ്കിലും പുറത്തുവരട്ടെ ഞാൻ ശപിക്കപ്പെട്ടവനാണ്. പക്ഷെ നിരപരാധിയാണ്. പാറുക്കുട്ടിയെ എൻെറപേരിൽ പഴിക്കരുതേ!....എൻെറ തെററ് ഒരു വലിയ കള്ളം പറഞ്ഞുപരത്തി എന്നതാണ്.... അതിനുമാപ്പ ....ഇതേ കത്തുതന്നെ മാധവൻപിള്ളയദ്ദേഹത്തിനും ഞാൻ അയച്ചിട്ടുണ്ട്..... അദ്ദേഹവും എന്നോടു് ക്ഷമിക്കട്ടെ!....

നാ: (ഏങ്ങിയേങ്ങിക്കരയുന്നു.) ഏതെല്ലാംവിധത്തിലാണ് ആളുകൾ എന്നെ ദ്രോഹിക്കുന്നതു്?....അവനല്ലെങ്കിൽ....പിന്നെ?....

(കാലൊച്ച)

നാ: (അലറുന്നപോലെ) ശങ്കരൻകുട്ടീ!.....എടാ!.....

ശങ്ക: (സൗമ്യമായി) എന്നാ ചേട്ടാ!....

നാ: ചേട്ടൻ!....നിൻെറ ചേട്ടൻ....

ശങ്ക: ആയാസപ്പെടാതിരിക്കു ചേട്ടാ!....

നാ: നീ....നീ....ഇവിടെ ഇനി വരരുതു്....നീ കൊണ്ടുവരുന്നതു് മരുന്നല്ല; വിഷമാണ്....കാളകൂടവിഷം!....

ശങ്ക: (നിശ്ശബ്ദത)

നാ: പോ!....പോ പുറത്തു്!....

ശങ്ക: ചേട്ടാ....

നാ: നീ ഇവിടെവരുന്നതു്...എനിക്കിഷ്ടമല്ല,..

ശങ്ക: (ശാന്തതയോടെ) അതെനിക്കറിയാം..(ഗൽഗദം) നല്ലതുപോലെ അറിയാം...എന്നാൽ...

നാ: (കഠിനമായി) പിന്നെന്തിനിവിടെ വരുന്നു?..,

ശങ്ക: (ശാന്തത പരിപാലിച്ചുകൊണ്ടു്) ആത്മാർത്ഥതയുള്ളവർ സ്നേഹിക്കുന്നതു് അനുവാദം ചോദിച്ചിട്ടല്ല ചേട്ടാ...(ദുഃഖിച്ചു്) ചേട്ടൻ ഇങ്ങനെ കട്ടിലിൽ കിടക്കുമ്പോൾ ....ഇവിടെവന്നു് ശുശ്രൂഷിക്കുവാൻ ആരുടേം അനുമതി ആവശ്യമില്ല. (ദൃഢമായി) ആരൊക്കെ തടഞ്ഞാലും ഞാനിവിടെ വരും ആവശ്യമെന്നു തോന്നുന്നതൊക്കെ—ഒരു മനുഷ്യനെന്നനിലയിൽ ചെയ്യും...(സഗൽഗദം) ശാരീരിക ദൗർബല്യം വർദ്ധിക്കുംതോറും, മനോബലം കുറയുന്തോറും സംശയിക്കാനുള്ള മനസ്സിൻെറ പ്രവണത വർദ്ധിക്കും.

നാ: (വിമ്മിക്കരയുന്നു)

ശ: ചേട്ടൻ എത്ര തടഞ്ഞാലും ചേട്ടനുവേണ്ട മരുന്നുമായി ഞാനിവിടെ കയറിവരും..(വിങ്ങിക്കൊണ്ടു്) വരും ചേട്ടാ!.... വരും!.... അതു് മനുഷ്യത്വമുള്ള ഒരുത്തൻെറ കർത്തവ്യമാണ്.

നാ: വിഷം കൊടുത്തിട്ടു്....മരുന്നെന്നു പറ!...വിഷം കുടിപ്പിച്ചിട്ടു്....

ശ: ഞാനാരേം വിഷം കുടിപ്പിച്ചിട്ടില്ല. കുടിപ്പിക്കുകയുമില്ല.

നാ: (കോപം അടക്കാനാവാതെ) പോ!.... ഇവിടെനിന്നു പോന്നോ?

ശ (ദീർഘനിശ്വാസം)...ഇപ്പോരം പോകാം....(ഗൽഗദം) ഞാൻ പോകാം....

നാ: (വിങ്ങിക്കരയുന്നു)

പാറു: അച്ഛാ!....

നാ: ങാ! ആരു്? നീയോ....മോളോ?...(വിങ്ങുന്നു)

പാറു: അതെ!....പാറുക്കുട്ടി തന്നെ....(ദൃഢമായി) ആ പാവത്തിനോടു് ഇങ്ങനെ പെരുമാറരുതു്...

നാ: പോ! എൻെറ മുമ്പിൽനിന്നു പോ!....

പാറു: (ശാന്തതയോടെ) ഇതൊക്കെ ഞാൻ കേൾക്കേണ്ടവളാ!....കേൾക്കുകയും ചെയ്യാം.... എന്നാൽ.... മററാരും തുണയില്ലാത്ത ഇവിടെ....

നാ: അവൻെറ പക്ഷം പിടിച്ചു വാദിക്കാൻ....

പാറു: (ഇടയ്ക്കു കയറി) അല്ല ആ മനുഷ്യനെ സംശയിക്കരുതു്. അതു് മഹാപാപമാണ്.... (പൊട്ടിക്കരഞ്ഞുകൊണ്ടു് പോകുന്ന പ്രതീതി.)

നാ: (വേദനയോടെ) ദൈവമേ!....എനിക്കു് ഇവിടെ കിടക്കാൻ മേലാ!....(എണീക്കുന്ന പ്രതീതി).... ങ!....കിഴക്കേ തിണ്ണയിൽ.... പോയി.... കുറച്ചു നേരം ഇരിക്കണം....എനിക്കു കുറച്ചു ശുദ്ധവായു ശ്വസിക്കണം....(വടിയിടിച്ചു നടക്കുന്ന പ്രതീതി) അവരു സൂചിപ്പിച്ചതു്....ശങ്കരൻകുട്ടി നിരപരാധിയാണെന്നല്ലേ!.... അതെ!.... അവൻ നിരപരാധിയാണ്....ഹോ!....ഞാനവനെ എത്ര ശകാരിച്ചു! നിർദ്ദയനാണു ഞാൻ.... ദൈവമേ.... അതാരാ!.... അവിടെ നില്ക്കുന്നെ?....ആരാ?....അതു്?....

മാധ: (വളരെ പതിഞ്ഞ ശക്തിയില്ലാത്ത രീതിയിൽ) ഞാനാണു ചേട്ടാ!....മാധവൻപിള്ള....

നാ: (വിങ്ങിക്കരയുന്നു)....ഞാൻ.... ഞാൻ പാപിയാണ്. എന്നെ നാട്ടുകാരൊക്കെ ഉപേക്ഷിച്ചിരിക്കുവാണെന്നറിയാ!....ആ തുമ്പോങ്കാരൻ വൈദ്യൻപോലും ഇവിടെ വരാറില്ല. ഞാൻ കിടപ്പിലായിട്ടുകൂടി....

മാധ: (പതുക്കെ) ആശാൻെറ എഴുത്തു്....

നാ: വന്നു....എനിക്കും വന്നു....

മാധ: അതു വായിച്ചയുടൻ ഇങ്ങോട്ടോടി വന്നതാ.... ഞാൻ....

നാ; (വിങ്ങിക്കരയുന്നു) എന്തിനു്? എനിക്കു ഇവിടുന്നു പോകണം മാധവൻപിള്ള! എന്നാൽ എങ്ങോട്ടു്?....എവിടെപ്പോകാൻ?.... എനിക്കധികനാളിനിയില്ല....മാധവൻപിള്ള എന്നോടു കാണിച്ചിട്ടുള്ള നന്ദി ..നന്ദി...

മാധ. (വേദനിച്ചു്) അങ്ങിനെയൊന്നു് പറയരുതു്... എങ്ങും പോകുകയും വേണ്ടാ...(ഭയപ്പാടോടെ) എന്നും ഞങ്ങടെ കൂടെ...ഇവിടെ കഴിഞ്ഞാൽ മതി.

നാ: ഈ കർമ്മദോഷി ചെന്നിടത്തെല്ലാം... കണ്ണീരേ കണ്ടിട്ടുള്ളു. ദൈവമെന്ന ഒരാളുണ്ടെങ്കിൽ... ഞാനിങ്ങനെ വേദനിക്കയില്ലായിരുന്നു മാധവൻപിള്ളേ! ഇനി ബാക്കിയുള്ളതു് എല്ലും തൊലിയുംമാത്രമാണ്...

മാധ, നാണുപിള്ളേ! എനിക്കൊരു കാര്യം പറയാനുണ്ട്. അതിനാണ് ഇങ്ങോട്ടോടി വന്നതു...

നാ. എന്തു്?...മാധവൻപിള്ളേ...

മാധ: ഇന്നത്തെ വിഷമങ്ങൾക്കെല്ലാം ഉത്തരവാദി... ഈ ഞാനാണ്...

നാ. (വിശ്വസിക്കാൻ വയ്യാത്തതുപോലെ) ങേ?...

മാ. ഞാനാണ് കുററവാളി!....ഞാൻ മാത്രം!....

നാ, (കഠിനമായി) എന്താണ് ഞാനീ കേൾക്കുന്നതു്?

മാ. ഇനി അതു പറയാതിരിക്കാൻ മേലാ... (ഗദ്ഗദത്തോടെ)

നാ, എനിക്കൊന്നുമറിഞ്ഞുകൂടാ... അയ്യോ!... പൊട്ടിക്കരയുന്നു)

മാ. തെററു പ്രവർത്തിച്ചതു് ഞാനാണ്....അതു പരിഹരിക്കാൻ...പാറുക്കുട്ടിയെ ഞാൻ സ്വീകരിക്കുന്നു. (അകത്തു്.... പാറുക്കുട്ടിയുടെ വിങ്ങിക്കരച്ചിൽ.) അവളും ഇതിൽ നിരപരാധിയാണ്. എൻെറ തെററിന്നു് പരിഹാരം....

നാ: (ഭ്രാന്തനെപ്പോലെ) പരിഹാരം!.... (പൊട്ടിച്ചിരിക്കുന്നു.) എല്ലാം തകർത്തിട്ടു്....പരിഹാരം.... (ചിരി ക്രമേണ ഉഗ്രമായകരച്ചിലാകുന്നു. ക്രമേണ അതു് കുറയുന്നു.]

### രംഗം — പതിമ്മൂന്നു്

(രാത്രിയുടെ ഭീകരതദ്യോതിപ്പിക്കുന്ന പശ്ചാത്തലം ചീവീടു്....അകലെ കുറുക്കൻെറ ഓരിയിടൽ.... നായ്ക്കളുടെ കുര....കൂമൻെറ വിളി തുടങ്ങിയവ.)

മാ: (ദയനീയമായി) ശങ്കരൻകുട്ടീ!....എൻെറ അനിയാ!....നിന്നെ ഞാൻ എവിടെല്ലാം....തിരക്കി.... ഇവിടെ....ഈ ശ്മശാനത്തിൽ നീ എങ്ങനെയെത്തി

ശ: (ദുഃഖംനിറഞ്ഞുനില്ക്കുന്നരീതിയിൽ) ഇവിടെയാണു് ഗൗരിക്കുട്ടിച്ചേച്ചിയുടെ ഭൗതികശരീരം എരിഞ്ഞടങ്ങിയതു്....ഇവിടെ അല്പനേരം ഇരിക്കാമെന്നു്തോന്നി....

മാ: (ദുഃഖാർത്തനായി) എൻെറ അനിയാ!....ഈ കുററിരുട്ടത്തു് ഇവിടെ ഈ ശ്മശാനത്തിൽ....

ശ: (ശോകംതിങ്ങിയമട്ടിൽ) എല്ലാവരുംകൂടി എന്നെ ഇവിടെ എത്തിച്ചു...

മാ. എല്ലാരുമില്ല. ഞാനാണ് നിന്നെ ഇവിടെ എത്തിച്ചതു്. നിൻെറ ശപിക്കപ്പെട്ട ചേട്ടൻ. (വിങ്ങിപ്പൊട്ടുന്നു). എനിക്കു് നിന്നോടു് ഒരു കാര്യം പറയാനുണ്ടു്. ഇവിടെ വെച്ചു്. ഗൗരിക്കുട്ടിയുടെ ശവകുടീരത്തിൽവെച്ചു തന്നെ ഞാനതു പറയണം,

ശ. എന്തു കേൾക്കാനും എനിക്കിനി മടിയില്ല. എനിക്കു് എല്ലാം...ഈ ലോകമെല്ലാം. ഒരു ശവപ്പറമ്പായി...

മാ. പാറുക്കുട്ടിയെ... (ഗദ്ഗദം) നാളെ ഞാൻ വിളിച്ചോണ്ടു വരും. കോയിക്കലേത്തു് കുടുംബത്തിൽ കുടിയിരുത്താൻ...

ശ. (വേദനിച്ചു്.) ചേട്ടാ!...

മാ. അതറിയുമ്പോൾ...ലോകരെല്ലാം ഞെട്ടും! പക്ഷെ പരമാർത്ഥം...സത്യം പൊതിഞ്ഞു വെച്ചിട്ടുകാര്യമില്ല,..അവളെ ഞാനാണ് മാനംകെടുത്തിയതു്.

ശ. എൻെറ ചേട്ടൻ...എന്നെയും...എൻെറ എല്ലാററിനേയും നശിപ്പിച്ചു.

മാ. ശരിയാണ്. തെററുകാരൻ ഞാനാണ്. എന്നും തെററുകാരനായിരുന്നു. [എൻെറ ജീവിതം മുഴുവൻ തെററിൻെറ സമാഹാരമാണ്....ഞാനല്ലാതെ മററാരും അറിഞ്ഞിട്ടില്ലെന്നുമാത്രം. ആരുടെയെല്ലാം സന്നിധിയിൽ ഞാൻ പാപം ഏററു പറയണം.] (വേദന വിഴുങ്ങിക്കൊണ്ടു്.) ഞാനിതൊക്കെ ചെയ്തതു് എന്തുകൊണ്ടാണ്? എനിക്കറിഞ്ഞുകൂടാ, അനിയാ! എനിക്കറിഞ്ഞുകൂടാ. (വിവശനായി) എൻെറ തെററുകാരണം....എത്ര നിരപരാധികൾ നാണം കെട്ടു.... നശിച്ചു....ഇനി എനിക്കു് ചെയ്യാൻ ഒരു പരിഹാരമേയുള്ളു. ഞാൻ പാറുക്കുട്ടിയെ എൻെറ ഭാര്യയായി വിളിച്ചുകൊണ്ടുവരും....നാളെ!

ശ: (വിങ്ങുന്നില്ല)

മാധ. എൻെറ അനിയൻ....എന്നോടു ക്ഷമിക്കുകയില്ലേ?....ഇല്ലേ? അനിയാ?....

ശ. (വിവശനായി) എനിക്കറിഞ്ഞുകൂടാ.... പക്ഷേ എൻെറ ഗൗരിച്ചേച്ചി....ഇവിടെ ഒരു കൈ ചാമ്പലായി ലയിച്ചിട്ടുള്ള എൻെറ....ഗൗരിച്ചേച്ചി.... ചേട്ടനോടു് ക്ഷമിക്കുകയില്ല....അവിടെ മുട്ടുകുത്തിയിരുന്നു്....ക്ഷമ ചോദിക്കൂ!.... അവരോടു്.... മാപ്പു ചോദിക്കൂ!....

മാധ. (വിങ്ങിക്കരയുന്നു) അനിയാ! എൻെറ അനിയാ....!

(ശോകമേറിയ വാദ്യസംഗീതം ഉയർന്നു് ഉച്ചത്തിലെത്തി ക്രമേണ കുറഞ്ഞു് അവസാനിക്കുന്നു. നിശ്ശബ്ദത.)

[നാടകകൃത്തിൻെറ 'മനുഷ്യബന്ധങ്ങൾ'—എന്ന നോവലിനെ ആശ്രയിച്ചു് തയ്യാറാക്കിയ റേഡിയോ നാടകം.]